# ഘാതകവധം.

## ൧-ാം അദ്ധ്യായം.

ഭംഗിയുള്ള രാജ്യമായ തിരുവിതാംകോട്ടത്ത—എന്ന പട്ടണത്തിൽ കോശി കൎയ്യൻ എന്നു പേരായ ഒരാൾ ഉണ്ടായിരുന്നു. ചെറുപ്പത്തിൽ അവൻ പ്രൊത്തെസ്താന്തു സഭയുടെ ഉപദേശങ്ങൾ പഠിച്ചിരുന്നു എങ്കിലും കാലക്രമംകൊണ്ടു സുറിയാനിയിലെക്കു തിരിഞ്ഞുപോയി. ഈ മാററം ലാഭത്തെലുള്ള ആഗ്രഹംകൊണ്ടു ഉണ്ടായതായിരുന്നു. സത്യവിശ്വാസത്തിൽ സ്വവിശേഷം വായിച്ചു കേൾക്കുന്നതിനെക്കാൾ ഒരു തെററിയ മാൎഗ്ഗത്തിലെ അനാവശ്യ കൎമ്മങ്ങളിൽ• അവന്റെ മനസ്സു തൃപ്തിപ്പെട്ടിരുന്നു. അവന്റെ വീടു ആ പട്ടണത്തിലുള്ളതിലെക്കും വലിയതും പുത്തനുമായിരുന്നു. ചുററും മതിലുകെട്ടിയതും പല മാതിരി വൃക്ഷങ്ങൾകൊണ്ടു നിറഞ്ഞതുമായ ആ വിസ്താരമുള്ള പറമ്പു കണ്ടാൽ തന്നെ ഉടമസ്ഥൻ ഒരു ധനവാനാകുന്നു എന്നറിയാം. അവന്റെ അപ്പുപ്പൻ വെച്ചു പിടിപ്പിച്ചിരുന്ന മാവു പ്ലാവു മുതലായ മരങ്ങൾ പുരയിടത്തിൽ ഒരു നല്ല തണലായിരുന്നു എന്നു മാത്രമല്ല അതെലുണ്ടായ അനവധി വിശേഷപ്പെട്ട ഫലങ്ങൾ ഭക്ഷണത്തിന്നും അധികമായി ഉതകി അവൻ തന്നെ വെച്ചു തെങ്ങും വാഴയും ഇടകെട്ടി നിന്നതുകൊണ്ടു അവയുടെ കീഴിൽ കളിച്ചുവന്ന കുഞ്ഞുങ്ങൾക്കും എത്രയും സന്തോഷകരമായിരുന്നു.

കുഞ്ഞുങ്ങൾ വെടിപ്പോടും വൃത്തിയോടും കൂടെ നടക്കുന്നതു കാണുമ്പോൾ തന്നെ ഒരു ശുഷ്കാന്തിയും താല്പൎയ്യവുമുള്ള ഒരു തള്ളയാകുന്നു ആ വീട്ടുകാൎയ്യങ്ങൾ നോക്കുന്നതു എന്ന

---

ഈ കഥ സുറിയാനി സഭെക്കു ഇരുപതു വൎഷം മുമ്പെയുണ്ടായിരുന്ന സ്ഥിതിയെ കുറിച്ചാകുന്നു തെക്കേ ദിക്കുകളിൽ ഇപ്പോൾ വളരെ നന്നായിട്ടുണ്ടു പല പള്ളികളിലും ദൈവത്തിന്റെ കളങ്കമററ തിരുവചനം നാട്ടുഭാഷയിൽ പ്രസംഗിക്കുന്നുമുണ്ടു

റിയാമല്ലൊ. ചപ്പും കപ്പയും ഒന്നും വീട്ടിന്റെ അടുക്കലെ ങ്ങും ഇട്ടെക്കാതെ എല്ലാം കറെ ദൂരത്തിൽ തൂത്തുകൂട്ടിയിരുന്നു കന്നുകാലിയും കോഴിമുതലായതും തിന്നു നിറഞ്ഞു വൃക്ഷ ങ്ങളുടെ ഇടവഴി കിടന്നിരുന്നു.

ഒരു ഞായറാഴ്ച ദിവസം കാലത്തു ആ പ്രദേശത്തെ ങ്ങും ഒരനക്കവുമില്ലാതിരിക്കുമ്പോൾ വീട്ടുടമസ്ഥനായ കോ ശികയ്യൻ വളരെ കോപത്തോടു കൂടെ ഉറക്കെ സംസാരി ച്ചുതുടങ്ങി. ബഹുപുഷ്ടിമാനും ദീഘനുമായ അവൻ ചില ദരിദ്രക്കളായ ആളുകളുടെ ഇടയിൽ നിന്നിരുന്നു. അവന്റെ ഘോരം ഭയങ്കരഭാവവും അവന്റെ കയ്യിലുണ്ടായിരുന്ന വടി യും കണ്ടു പേടിച്ചു അവന്റെ ഗംഭീര മുഖത്തു നോക്കുവാ ൻ പോലും പാടില്ലാതെ നിന്നു.

അപ്പോൾ കോശികയ്യൻ പറഞ്ഞതു, "കള്ളന്മാരെ ഇ ങ്ങിനെയാണൊ നിങ്ങൾ നിങ്ങളുടെ തമ്പുരാനോടു പെരു മാറുന്നതു. എന്റെ കണ്ടം വിളഞ്ഞു വിളവു നഷ്ടപ്പെട്ടു കൊണ്ടിരിക്കെ പുലയരെല്ലാം കള്ളം പിടിച്ചു നടക്കയൊ വേണ്ടതു. നിങ്ങൾ എന്റെ ചോറു തിന്നുകളഞ്ഞുംവെച്ചു വേലയെടുക്കാതെ കുറുക്കനെ പോലെ ഒളിച്ചു നടക്കുന്നൊ" അതിനു പുലയർ നിലവിളിച്ചുംകൊണ്ടു "തമ്പുരാനെ ഞ ങ്ങൾ ആറു ദിവസം നല്ല പോലെ വേലയെടുത്തല്ലൊ. എ ന്നാൽ ഈ ദിവസം തമ്പുരാന്റെതുമല്ല ഞങ്ങളുടേതുമല്ല പ്രാത്ഥിപ്പാനായി ഉടയതമ്പുരാൻ കല്പിച്ചിരിക്കുന്ന ദിവസം തന്നെ എന്നു പറഞ്ഞു.

ഉടനെ കോശികയ്യൻ "നിങ്ങൾ നുണയന്മാരും കള്ളന്മാ രുമാകുന്നു എന്നു പറഞ്ഞുംകൊണ്ടു ചെറുപ്പക്കാരെന്നും വയ സ്സന്മാരെന്നും വ്യത്യാസം കൂടാതെ എല്ലാവരെയും നിരപ്പെ തലെക്കുംപുറത്തും അടിച്ചു. തല്ലുകൊണ്ടപ്പോൾ ഓടുന്നതിനു പകരം അവർ പിന്നെയും നിലവിളിച്ചുംകൊണ്ടു "അയ്യൊ തമ്പുരാനെ ഞങ്ങളെ അടിക്കരുതെ! ഞങ്ങൾ മൃഗങ്ങളല്ലെ! ഞങ്ങൾ മനുഷ്യരാണെ ഞങ്ങൾക്കു ആത്മാവുണ്ടു ആറു ദിവസം ഞങ്ങൾ കഴിയുംപോലെ വേലയെടുക്കാം. എന്നാൽ ഞായറാഴ്ച ഞങ്ങളുടെ ആത്മാക്കളെക്കുറിച്ചും മേലിരിക്കുന്ന വലിയ തമ്പുരാനെ കുറിച്ചും വിചാരിക്കേണ്ടു ദിവസമാകു ന്നു" എന്നു പറഞ്ഞു. കോശികയ്യൻ, "ആത്മാവോ? പുല യനുണ്ടൊ ആത്മാവുള്ളു? ദിവസവും വേലയെടുത്തില്ലെ ങ്കിൽ നിങ്ങളെ ഞാൻ പൂട്ടിയിടും."

അപ്പോൾ ആ കൂട്ടത്തിൽ പുരികത്തേലൊരടികൊള്ളുകയാൽ കണ്ണുനീരോടു കൂടെ പേടിച്ചു കയ്യുംകെട്ടി നില്ക്കുന്ന ഒരു വൃദ്ധനോടു കോശികയ്യൻ നിന്റെ പ്രസംഗവും പ്രാൎത്ഥനയുംകൊണ്ടാണു ഇതൊക്കെ എന്നു പറഞ്ഞുംവെച്ചു ഉടൻ തന്നെ ഒരു വേലക്കാരനോടു "എടാ അവനെ പിടിച്ചു കെട്ടു" എന്നു വരുതികൊടുത്തു. അതിന്റെ ശേഷം ആ വയസ്സനെ പിന്നെയുമടിപ്പാനായിട്ടു ഓങ്ങിയപ്പോൾ അവന്റെ പുലക്കള്ളി ഒരു കൊച്ചിനെയും എളിയിൽ വെച്ചുംകൊണ്ടു അവരുടെ ഇടയിൽ ഓടിവന്നു കേറി. അപ്പോൾ ആ ഓങ്ങിയപടി മറെറങ്ങും കൊള്ളാതെ ആ കൊച്ചിനിട്ടു കൊണ്ടു ഉടൻ തന്നെ ശവമായി താഴെ വീഴുകയും ചെയ്തു. അപ്പോൾ എല്ലാവരും കൂടെ കൂട്ടം നിലവിളിച്ചു "അയ്യോ കുലപാതകം ഒരു കുലപാതകം എന്നു പറഞ്ഞുംകൊണ്ടു ഓടിപ്പോകയും ചെയ്തു.



## ൨-ാം അദ്ധ്യായം.

ആ ശബ്ദം ക്രമത്തിനില്ലാതെയായി നിശളിയായ കോശികയ്യൻ മരിച്ചുകിടക്കുന്ന കൊച്ചിന്റെയും ആ വൃദ്ധനായ പുലയന്റെയും അടുക്കൽ വളരെ ചഞ്ചലത്തോടു കൂടെ നില്ക്കയും ചെയ്തു. അല്പനേരത്തേക്കു ആ വയസ്സൻ ശവത്തേൽ തന്നെ നോക്കിക്കൊണ്ടു നിന്നു എങ്കിലും ഒടുക്കം അവൻ അതിവ്യസനത്തോടുകൂടെ തന്റെ കൈ മലൎത്തിപ്പിടിച്ചുകൊണ്ടു ആകാശത്തിലേക്കു നോക്കി ഇപ്രകാരം പ്രാൎത്ഥിച്ചു. "കരുണയും സ്നേഹവുമുള്ള രക്ഷിതാവേ ഞങ്ങളെ ദൎശിച്ചു മനസ്സലിയണമെ ഞങ്ങളുടെ കഠിനക്കാരനായ യജമാനനോടു നീ ക്ഷമിച്ചുകൊള്ളുകയും ചെയ്യേണമേ. ഒരം പാപം അവന്റെ മേൽ വെക്കരുതേ. ആമെൻ ആമെൻ." അതിന്റെ ശേഷം കുനിഞ്ഞു അല്പം മുമ്പെ അവന്റെ വൃദ്ധതയെ സന്തോഷിപ്പിക്കുന്നതായിരുന്ന ആ ശവം കയ്യിലെടുത്തുംകൊണ്ടു ആ ജാതിക്കു പതിവില്ലാത്ത ഒരു ധൈൎയ്യത്തോടും കൂടെ മിക്കവാറും ദീൎഘദൎശനരീതിയിൽ കുററക്കാരനായ തന്റെ യജമാനനോടു ഇപ്രകാരം പറഞ്ഞു:— "ഞാൻ കഴിഞ്ഞുപോയവരുടെ കാലത്തെ ഇപ്പ

ണിയിൽ വേലയെടുത്തുവന്നു. ഞാൻ അന്നൊരു അജ്ഞാ:
നിയായിരുന്നതുകൊണ്ടു നെല്ലംമററും കട്ടുവാരിക്കൊണ്ടു
പോകയും തെങ്ങേൽ കേറുകയും വാഴക്കല ചെത്തുകയും
മററും പല മോഷണങ്ങളും ചെയ്യിട്ടുണ്ടു. ചക്കയുണ്ടായാൽ
നല്ലതൊക്കെയും ഞാൻ തിന്നും, ഞാൻ വളരെ തല്ലുകൊണ്ടു
പലപ്പോഴും എന്നെ പൂട്ടിയിടുകയും ചെയ്യിട്ടുണ്ടു. അന്നു
ഞാൻ അതിനു തക്ക കുററക്കാരനുമായിരുന്നു. എന്നാൽ ഇ
പ്പോഴ ഒരു ക്രിസ്ത്യാനിയായിരിക്കുന്നു. ദൈവത്തിന്റെ
വചനത്തിൽനിന്നു പരമാൎത്ഥിയായിരിപ്പാൻ ഞാൻ പഠി
ച്ചു. എന്തെന്നാൽ "മോഷ്ടിക്കുന്നവൻ ഇനിമേൽ മോഷ്ടി
ക്കാതെയിരിക്കട്ടെ." നല്ല അദ്ധ്വാനിയായിരിക്കെണമെന്നും
ഞാൻ അറിഞ്ഞു "വേലയെടുക്കാത്തവൻ ഭക്ഷിക്കരുതു"
എന്നു പറഞ്ഞിട്ടുണ്ടെല്ലൊ. ശാബത ദിവസത്തെ ആച
രിപ്പാനും ഞാൻ പഠിച്ചു. 'സ്വസ്ഥനാളിനെ ശുദ്ധികരിപ്പാ
ൻ ഓൎക്ക' എന്നു കല്പനയുണ്ടെല്ലൊ. എന്റെ യജമാനനെ
സേവിച്ചു അവന്റെ വസ്തുക്കളെ നല്ലവണ്ണം സൂക്ഷിക്കേ
ണ്ടതു എന്റെ മുറയാകുന്നു എന്നു ഞാൻ അറിഞ്ഞു. കള
ത്തിൽ നെല്ലിന്റെ അരികെ ചാരം വിതറി കള്ളന്റെ ചു
വട്ടടികണ്ടു നടന്നു അവന്റെ വീട്ടിൽ ചെന്നു മോഷ്ടിച്ചു
കൊണ്ടുപോയതിനെ ഞാൻ തിരികെ വാങ്ങിച്ചു. മോഷ്ടി
ക്കരുതെന്നുള്ള പ്രമാണവും അവനെ പഠിപ്പിച്ചു. ഒരു ദി
വസം വൈകുന്നേരത്തു കിടാങ്ങളെ എല്ലാം ഞാൻ കൂട്ടിവ
രുത്തി തങ്ങൾക്കു വേണ്ടിയും യജമാനനു വേണ്ടിയും പ്രാ
ൎത്ഥിപ്പാൻ ഞാൻ പറഞ്ഞു. അവർ നിങ്ങളെ നല്ലവണ്ണം
സേവിക്കുന്നവരായി തീരുവാൻ വേണ്ടി ഞായറാഴ്ചതോ
റും അവരെ പള്ളിക്കൂടത്തിൽ അയയ്ക്കെണമെന്നു ഞാൻ
നിങ്ങളോടു അപേക്ഷിച്ചു എന്നാൽ ഇപ്പോൾ അതിനൊ
ക്കെയും കൂലിയായിട്ടു ഇനിക്കു കിട്ടിയിരിക്കുന്നതു എന്തു?
൭൦ വൃദ്ധനായ ഞാൻ രണ്ടു പ്രാവശ്യം അടികൊണ്ടു, എ
ന്റെ വയസ്സുകാലത്തെ സന്തോഷം ഒരു മാത്രകൊണ്ടു എ
ന്നന്നേക്കുമായിട്ടു എന്നിൽനിന്നു പൊയ്പോയി എന്നാ
ൽ ഇപ്പോൾ ഞാൻ തീൎത്തു പറയുന്നു. എന്റെ ൭൦ കൈ
ഇനിയും ഒരിക്കലും നിങ്ങൾക്കു വേലയെടുക്കയില്ല. തന്റെ
ചോറിനിയുമൊരുനാളും ഞാൻ ഉണ്ണുകയുമില്ല, ഇപ്പോൾ
ഞാൻ പോകുന്നു. ഞങ്ങളുടെ ഹൃദയങ്ങളെ തിരിച്ചു ദൈവം
കഠിനക്കാരനായ ഞങ്ങളുടെ യജമാനന്റെയും മനസ്സിനെ

ഒലിക്കുന്നതുവരെ നമ്മൾ തമ്മിൽ കാണുകയുമില്ല. ഇതാ
ഞാൻ പോകുന്നു" എന്നു പറഞ്ഞുംവെച്ചു ആ വൃദ്ധൻ
പോകയും ചെയ്തു.



## ൩-ാം അദ്ധ്യായം.

അന്യോന്യം വാദിച്ചുകൊണ്ടിരിക്കുന്ന കരുണയും കഠിനതയും കൂടെ തന്റെ മനസ്സിൽ ഒരു ത്രാസ്സിലിട്ടു തൂക്കിനോക്കിയുംകൊണ്ടു ആ നിശബ്ദിയായ മനുഷ്യൻ ദൈവത്തിന്റെ പരിശുദ്ധ ശാന്തതയുടെ മേൽ ഒരു വിരി പോലെ വിരിക്കപ്പെട്ടിരിക്കുന്ന വിസ്താരമുള്ള ആകാശത്തിൻ കീഴിൽ ഏകനായി നിന്നു ഒരു വിരൽകൊണ്ടു ഒന്നു തൊടുക മാത്രം ചെയ്താൽ കരുണയുടെ തട്ടു താഴുകയും അവനു വളരെ നാളത്തേക്കു പരിതാപത്തിനിടയാകയും ചെയ്യും എന്നുള്ള പരുവത്തിൽ നില്ക്കുയായിരുന്നു. "കരുണയുള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവൎക്കു കരുണ ലഭിക്കും" എന്നു അവന്റെ മനസ്സാക്ഷിയും പറഞ്ഞു അവനെ കുത്തിക്കൊണ്ടിരുന്നു. അപ്പോൾ ആ പുലയക്കു വേണ്ടി സങ്കടം പറയുന്ന നോട്ടത്തോടു കൂടിയതും സന്തോഷിപ്പിക്കുന്നതും അവനു എത്രത്തു കൂടാത്തതുമായ അവന്റെ മൂത്ത മകളുടെ മുഖം അവനു കാണപ്പെട്ടിരുന്നു എങ്കിൽ നിശ്ചയമായിട്ടു കരുണ തന്നെ തൂക്കത്തിൽ മുന്തിനിന്നേനെ. എങ്കിലും ആ നല്ല ദൂതു തല്ക്കാലം അവിടെയില്ലായിരുന്നു. കലഹത്തിന്റെ ആരംഭത്തിങ്കൽ അവൾ പേടിച്ചു തന്റെ അമ്മൂമ്മയുടെ കൈക്കു പിടിച്ചുംകൊണ്ടു ഇരുവരും കൂടെ വഴിയിൽ എങ്ങും താമസിക്കാതെ കഴിയുന്നെടത്തോളം എളുപ്പത്തിൽ പള്ളിയിൽ ചെന്നു മുട്ടുകുത്തിയപ്പോൾ അവിടെ "നിന്നെ സ്നേഹിച്ചു ഭയപ്പെട്ടു നിന്റെ കല്പനകളിൻ പ്രകാരം ഉത്സാഹത്തോടു നടപ്പാനുള്ള ഹൃദയത്തെ ഞങ്ങൾക്കു തരുവാൻ നിനക്കിഷ്ടമുണ്ടാകേണമെ" എന്നുള്ള ലിത്താനിയുടെ ആ ഭാഗം ചൊല്ലുകയായിരുന്നു. "നമ്മൾ ഇനിയും ഒരിക്കലും തമ്മിൽ കാണുകയില്ലാ" എന്നു പുലയൻ പറഞ്ഞ വാക്കു കോശികയ്യന്റെ മനസ്സിൽ തല്ക്കാലം ഒരു വ്യസനം തോന്നിച്ചു എങ്കിലും ക്ഷണനേരംകൊണ്ടു ആ വിചാരം അവനിൽനിന്നു മാറിപ്പോയി. ഉ

ടൻ തന്നെ അവൻ വന്ന തിണ്ണേലിരുന്ന ഒരു വലിയ കു
ടയുമെടുത്തുംകൊണ്ടു രണ്ടു ബാല്യക്കാരുമായിട്ടു വീട്ടിൽ നി
ന്നിറങ്ങി. അവർ തങ്ങളുടെ യജമാനന്റെ അവസ്ഥയെ
പുകഴ്ത്തുവാനായിട്ടു സാമാന്യത്തിൽ അധികം ഉറക്കെ വഴി
യെല്ലാം അടിച്ചു വെടിപ്പാക്കുവാൻ വിളിച്ചുപറഞ്ഞു. ഇ
ങ്ങിനെ തന്റെ നെല്ലു വിളഞ്ഞുകിടക്കുന്ന കണ്ടത്തിൽ കൂ
ടെ അവർ പോകുമ്പോൾ തനിക്കു ഇപ്രകാരം വർദ്ധനവു
തരുന്ന ദൈവത്തെ സ്തുതിക്കുന്നതിനു പകരം അവൻ ത
ന്റെ മകൾക്കു എത്ര വലിയ ഒരു സ്ത്രീധനം കൊടുപ്പാൻ
താൻ പ്രാപ്തനാകുന്നു എന്നു വിചാരിക്കയായിരുന്നു.



സുറിയാനി പള്ളിയകം.

ഇപ്രകാരം താൻ പതിവായിട്ടു പോയി വന്ന പള്ളിയു
ടെ വാതില്ക്കൽ ചെന്ന ഉടനെ ജനങ്ങൾ എല്ലാം എഴുനീറ്റു
ആചാരം ചെയ്യുമ്പോൾ അവന്റെ നിഗളം പൂർത്തിയായി.

അതിൻെറ ശേഷം തൻെറ പ്രഭാവത്തോടുകൂടെ പള്ളിയുടെ നടുവെ നടന്ന ഭണ്ഡാരപ്പെട്ടിയുടെ അടുക്കൽ ചെന്നനിന്ന കയ്യിലുണ്ടായിരുന്ന ഒരു വലിയ പൊൻ നാണയം എല്ലാവരും കേൾക്കത്തക്കവണ്ണം ഒരു കിലുങ്ങുന്ന ശബ്ദത്തോടുകൂടെ അതിലേക്ക ഇട്ടു. ആ കൊച്ചിനെ കൊല്ലുകയാൽ അവനെ കുത്തുന്ന മനസ്സാക്ഷിയെ സമാധാനപ്പെടുത്തുവാനായിരിക്കുമൊ അവൻ ഇങ്ങിനെ ചെയ്തു ? ഉവ്വ പക്ഷെ അവനങ്ങിനെ തന്നെയായിരിക്കും വിചാരിച്ചതു. അതിൻെറ ശേഷം അവൻ ജനങ്ങളുടെ ഇടയിൽ ചെന്ന ഇരിക്കയും ചെയ്തു.

പിന്നെ പള്ളി പിരിഞ്ഞു അവർ തിരിച്ചു പോരുമ്പോൾ ബാല്യക്കാരിൽ ഒരുവൻ കോശികയ്യനോടു "അച്ചാ പുലയരിന്ന വേലയ്ക്കിറങ്ങീട്ടില്ലെന്നറിഞ്ഞില്ലയൊ" ? എന്ന ചോദിച്ചു.

കോശികയ്യൻ, "ഉവ്വ അവരു പിന്നെവിടെ പോയി."

ബാല്യക്കാരൻ, "അച്ചൻ പോകരുതെന്നു വിരോധിച്ചിട്ടുള്ള സ്ഥലത്തു അവർ പോയിരിക്കുന്നു."

കോ. "അതെവിടെ" ?

ബാ. "അവർ വെച്ചിട്ടുള്ള പള്ളിക്കൂടത്തിൽ അവിടെ ഒരു പാതിരി സായ്പു അവരെ പഠിപ്പിപ്പാൻ പോകുന്നുണ്ടു."

കോ. "അയാൾ എന്തൊന്നാണ അവരെ പഠിപ്പിക്കുന്നതു" ?

ബാ. "വേദപുസ്തകം വായിച്ചു അവരുടെ തമ്പുരാനെ അനുസരിക്കാതിരിപ്പാൻ" ഒരംയാൾ പുലയരുടെ ഒരു വിരോധിയായിരുന്നു. ആകയാൽ യജമാനൻെറ കോപം അടങ്ങിപ്പോയായിരിക്കും എന്ന വിചാരിച്ചു അതിനെ വർദ്ധിപ്പിപ്പാൻ വേണ്ടി അവൻ പിന്നെയും ഇപ്രകാരം പറഞ്ഞു. "ഇപ്പോൾ അച്ചൻ അവരെയിങ്ങനെ വിട്ടുകളഞ്ഞാൽ ക്രമംകൊണ്ടു നമുക്ക അവരുടെ മേൽ അധികാരമില്ലെന്നായിപ്പോകും. അങ്ങിനെ വന്നാൽ നമ്മുടെ നെല്ലു കൊയ്യാതെ കണ്ടത്തിൽ കിടന്ന പോകേ ഉള്ളു." ഇതു കേട്ടു യജമാനൻ പല്ലു ഞെറുമ്മിക്കൊണ്ടു "സാത്താനെ നീ എൻെറ പിന്നിൽ പോക" എന്ന പറയുന്നതിന്നു പകരം "അങ്ങിനെയാണൊ" ? എന്നാൽ ചെന്ന തുടലെടുത്തുകൊണ്ടു പോക. ഒരം സമയം മുതൽ എൻെറ വാക്ക രാജകല്പനപോലെയിരിക്കും വേഗം പോക എന്നായിരുന്നു പറഞ്ഞതു.

ഇങ്ങിനെ കോശികയ്യൻ വീട്ടിൽ ചെന്നു കുടവെച്ചും വെച്ചു കട്ടിലേൽ കേറിയിരുന്നപ്പോൾ തന്റെ ഭാൎയ്യ അവ ന്റെ കോപഭാവം ഇതുവരെ വിട്ടുമാറിയില്ലെല്ലൊ എന്നു വിചാരിച്ചു ഭയപ്പെട്ടു വേഗത്തിൽ ചോറുകൊണ്ടുവന്നു അവന്റെ മുമ്പിൽ വെച്ചു. എന്നാറെ അവൻ നടന്ന കാൎയ്യങ്ങളൊക്കെയുമോൎത്തു ലജ്ജിച്ചു അതെടുത്തു കൊണ്ടുപൊയ്ക്കൊള്ളുവാൻ പറഞ്ഞും വെച്ചു തിരിഞ്ഞു കിടന്നുകളഞ്ഞു. അവൾ ഭക്ഷണ പാത്രങ്ങൾ വെടിപ്പാക്കുന്നതിൽ നന്നാ പ്രയാസപ്പെട്ടു എന്തെന്നാൽ തന്റെ ഭൎത്താവിനു അതിഷ്ട മാകുന്നു എന്നു അവൾ അറിഞ്ഞിരുന്നു. എങ്കിലും അവനു വേണ്ടായെന്നു പറകയാൽ അവൾ അതെല്ലാം തിരികെ യെടുത്തുകൊണ്ടുപോയി.

അതിന്റെ ശേഷമവൾ കട്ടിലിന്റെ അരികെ ചെന്നു തലെക്കു പിടിച്ചു നോക്കിയാറെ തീ പോലെ കായുന്നതാ യിക്കണ്ടു. ഉടനെ അവൾ ഒരു തുണിയെടുത്തു തണുത്തവെ ള്ളത്തിൽ മുക്കി അവന്റെ നെററിക്കു വെച്ചു. അപ്പോൾ അ വൻ ഒരു സ്നേഹഭാവത്തോടു കൂടെ "ഹോ നല്ല തണുപ്പു" എന്നു പറഞ്ഞുംവെച്ചു "പിള്ളേരെല്ലാം എന്തിയെ? മറിയം എവിടേ" എന്നു ചോദിച്ചു. ഭാൎയ്യ, അവൾ കുഞ്ഞുങ്ങളെ പഠിപ്പിക്കയാകുന്നു.

അന്നേരം തന്നെ മറിയം അവളുടെ അനുജത്തികളോടു കൂടെ പാട്ടു പാടുന്നതു കേട്ടു ഭാൎയ്യ "ഞാൻ അവളെ വിളിക്കട്ടേ" എന്നു ചോദിച്ചു.

കോശികയ്യൻ. "വേണ്ടാവേണ്ടാ, ഇപ്പോൾ ഇനിക്കു അവളുടെ മുഖത്തു നോക്കുവാൻ പാടില്ല. ഇനിക്കു ഒരു കടുത്ത പ്രവൃത്തി ചെയ്യാനുണ്ടു. അവളെ നോക്കിയാലെന്റെ മനസ്സലിഞ്ഞുപോകും"

ഭാൎയ്യ. "അതിനെന്തു?" എന്റെ പ്രിയമുള്ള ഭൎത്താവേ നമ്മൾ ഒന്നിച്ചു ദൈവത്തിന്റെ തിരുവചനം വായിക്കയും നമ്മുടെ പിള്ളേരെ പഠിപ്പിക്കയും ചെയ്യുവന്നതുപോലെ ഇപ്പോഴും ചെയ്യാത്തതു എന്തുകൊണ്ടു?

പേടിച്ചു പേടിച്ചു അവളിത്രയും പറഞ്ഞപ്പോൾ അത്ര രസമായില്ലെന്നുള്ള ഭാവത്തിൽ കോശികയ്യൻ ഇപ്രകാരം പറഞ്ഞു. "നീ അതിനെക്കുറിച്ചെന്തറിയുന്നു? ചുമ്മായിരി അവളുടെ പേൎക്കായിട്ടല്ലയൊ ഞാൻ ഇത്ര വളരെ നിലം പുരയിടങ്ങൾക്കു കാണമിടുന്നതു. ഞാൻ രാപകലു കൂടാതെ

വേല ചെയ്യുന്നതും എന്റെ മൂത്ത മകൾക്കു യോഗ്യമായ ഒരു സ്ത്രീധനം കൊടുക്കേണ്ടുന്നതിനായിട്ടല്ലയോ ?"

അവൻ ഇത്രയും പറഞ്ഞപ്പോൾ ഭാൎയ്യയുടെ ധൈൎയ്യം കുറഞ്ഞുപോയി. അവൾ കട്ടിലിനോടു ചേൎന്ന ഒരു പായെലിരുന്നുംകൊണ്ടു പുസ്തകമെടുത്തു സാവധാനത്തിൽ ഒരല്പം വായിച്ചു. അപ്പോൾ അവൻ അതൊട്ടും രസിക്കാത്ത വിധത്തിൽ ഒന്നു തിരിഞ്ഞുകിടന്നു. ഒടുക്കം കൂൎക്കം വലിക്കുന്നതു കേട്ടു അവൻ ഉറങ്ങിയെന്നറിഞ്ഞു അവൾ എഴുനീററു കതകു ചാരിയും വെച്ചു മാംചുവട്ടിൽ പിള്ളേരുടെ കൂടെ ചെന്നു കൂടുകയും ചെയ്തു.



## ൪-ാം അദ്ധ്യായം.

മറിയം നീളവും സൌന്ദൎയ്യവുമുള്ള ഒരു പെൺ പൈതലായിരുന്നു. അവൾക്കു പതിന്നാലു വയസ്സു പ്രായവുമുണ്ടായിരുന്നു. ഒരു സമയം അവൾ പള്ളിക്കൂടത്തിൽ പഠിച്ചും വെച്ചു വന്ന മോടിയായിരുന്നു അവളുടെ അപ്പനു തന്റെ മകൾ പഠിപ്പത്തിനു ബഹു മിടുക്കിയാകുന്നു എന്നുള്ള വിചാരം കൊണ്ടു അതിൽ വൎദ്ധനവുണ്ടാകേണ്ടതിനു കുറെ കൂടെ ചിലവു ചെയ്വാൻ മനസ്സില്ലായിരുന്നു. മിശ്യോൻ പള്ളിക്കൂടത്തിൽ അവൾക്കു വേണ്ടി വളരെ ചിലവിട്ടിട്ടുണ്ടായിരുന്നു. അവിടെ വെച്ചു തന്നെ അറിയുന്നവൎക്കൊക്കെയും ഒരു നല്ല അഭിപ്രായം ഉണ്ടാകുവാൻ തക്കവണ്ണം അവൾ പഠിക്കയും ചെയ്തു. അപ്പന്റെ വിളിയെ അനുസരിച്ചായിരുന്നു ഒരു സമയം വീട്ടിൽ പോന്നതു. അവൾ തന്റെ മാതാപിതാക്കന്മാൎക്കു നന്നാ പ്രിയപ്പെട്ടിരുന്നു. എങ്കിലും പള്ളിക്കൂടത്തിൽനിന്നു വന്നു അധികം താമസിക്കുന്നതിനു മുമ്പു തന്നേ ഒരു ക്രിസ്ത്യാനി വീട്ടിൽ ഒട്ടും ന്യായമല്ലാത്ത പല ക്രമങ്ങളും തന്റെ വീട്ടിൽ നടക്കുന്നുണ്ടു എന്നു അവൾ അറിഞ്ഞു. സ്നേഹവും സാവധാനവുമുള്ളവളായ തന്റെ അമ്മയുടെ മറവിയെ കുറിച്ചു അവൾ കരകകൂടെ ചെയ്തു. എന്തെന്നാൽ "സമയത്തെ തന്റെ സ്വന്തം എന്നു പറയുന്ന ദൈവത്തിന്റേതാകുന്നു ആ ദിവസം" എന്നു

ള്ള വിചാരം തിരുമാനം കൂടാതെ ശ്രദ്ധമാന ശോബത നാൾ മുഴുവനും അവൾ ഓരൊ വേലകളിൽ ഏപ്പെട്ടിരുന്നു. "ഈ ലോകത്തിൽ നമുക്കു നിത്യമായ വാസസ്ഥലമില്ലായ്കയാൽ" വരുവാനിരിക്കുന്നതിനെ അന്വേഷിക്കേണമെന്നുള്ള വിചാരം ആ വീട്ടിലുള്ളവരിൽ മറിയത്തിന്റെ അമ്മുമ്മയ്ക്കു മാത്രമെ ഉണ്ടായിരുന്നുള്ളു. അവൾക്കു പഠിത്വം ഏറെ ഇല്ലായിരുന്നു എങ്കിലും തന്റെ ഹൃദയം ദൈവത്തിനു ഇഷ്ടകരമായിരിക്കേണമെന്നുള്ള ആ സത്യ രഹസ്യം അവൾ അറിഞ്ഞിരുന്നു. തന്റെ വേദപുസ്തകത്തെ അവൾ സ്നേഹിച്ചു. അവളുടെ പ്രാൎത്ഥനകൾ തീഷ്ണതയുള്ളവയും താഴ്മയും അനുതാപവുമുള്ള ഹൃദയത്തിന്റെ അഗാധത്തിൽനിന്നു ഉയരുന്നവയുമായിരുന്നു. മറിയം തന്റെ കൊച്ചനുജത്തികളെ വിളിച്ചിരുത്തി വേദവാക്യങ്ങളിൽ നിന്നെടുത്തു അവരെ പറഞ്ഞു കേൾപ്പിച്ചുവന്ന ചെറിയ കഥകളിൽ ഈ വൃദ്ധസ്ത്രീ ദിവസം തോറും സന്തോഷത്തോടുകൂടെ ശ്രദ്ധിച്ചു ഇരുന്നു.

നമ്മൾ ഇപ്പോൾ പറഞ്ഞുവരുന്ന കാൎയ്യങ്ങളുടെ സംഭവത്തിങ്കൽ അവരെല്ലാവരും മറിയം തങ്ങളോടു പറയാമെന്നു പറഞ്ഞിരുന്ന കഥ കേൾപ്പാൻ ആഗ്രഹത്തോടുകൂടെ മാവിന്റെ ചുവട്ടിൽ അവളുടെ ചുററും കൂടിയിരുന്നു ആദ്യം തന്നെ ഒരു പാട്ടുപാടി. അതു കഴിഞ്ഞശേഷം എല്ലാവരും ഈ ചെറിയ ആശാട്ടിയെ നോക്കിക്കൊണ്ടിരുന്നു. അപ്പോൾ അവൾ പറഞ്ഞു തുടങ്ങി "ഞാൻ നിങ്ങളോടു ദൈവത്തിനു പാപികളോടുള്ള സ്നേഹത്തെക്കുറിച്ചാകുന്നു പറവാൻ പോകുന്നതു."

ഉടനെ പൈതങ്ങൾ "ജ്യേഷ്ഠത്തി എന്നാൽ അതൊരു കഥയാക്കിപ്പറഞ്ഞാട്ടെ ഞങ്ങൾക്കു അതാണു അധികം രസം എന്നു പറഞ്ഞു.

മറിയം. "കൊള്ളാം എന്നാൽ കഥ തന്നെ പറയാം. ഒരേടത്തു ഒരു മഹാരാജാവുണ്ടായിരുന്നു. അവൻ ഒരു വല്യ ഭംഗിയുള്ള കൊട്ടാരത്തിൽ തന്റെ ഏക പുത്രനോടു കൂടെ പാൎത്തിരുന്നു. അതു ഒരു ഉയൎന്ന കുന്നേൽ അശേഷം കണ്ണാടി കൊണ്ടു പണിയപ്പെട്ടതായിരുന്നു രാജാവിനു അവിടെയിരുന്നുംകൊണ്ടു ഏതു വശത്തൊട്ടു നോക്കിയാലും തന്റെ രാജ്യം എല്ലാം കാണായിരുന്നു. അനവധി ചെറിയ ചെറിയഗ്രാമങ്ങളും അടുക്കലടുക്കൽ പട്ടണങ്ങളും ഉണ്ടായിരുന്നു.

എങ്കിലും രാജാവിന്റെ വയലിൽ കളിച്ചുകൊണ്ടിരുന്ന പൈതങ്ങളെ കാണുന്നതിൽ അധികരസം തോന്നി. കൊട്ടാരത്തിലെ ഭൃത്യന്മാരെല്ലാവരും വിശേഷ ഉടുപ്പുകളോടു കൂടെ നടന്നു അവരെ രാജാവു മിക്കപ്പോഴും രാജ്യത്തിന്റെ പല ഭാഗങ്ങളിലും ഓരൊരൊ കാൎയ്യങ്ങൾക്കായി അയയ്ക്കു പതിവായിരുന്നു. ചിലപ്പോൾ ആ പൈതങ്ങളിൽ ചിലരെയും അവിടെ കൊണ്ടുവരും. അങ്ങിനെയിരിക്കുന്ന സമയം ഒരു ദിവസം രാജാവും തന്റെ മകനും കൂടെ മേൽ പറഞ്ഞ പൈതങ്ങളുടെ ഒരു കൂട്ടത്തിൽ നോക്കിക്കൊണ്ടിരുന്നപ്പോൾ ഇതാ ഒരു വല്ല്യ ഘോര ജന്തു ഒരു മാത്രകൊണ്ടു അവരെ വിഴുങ്ങിക്കളവാൻ ഉള്ള ഭാവത്തൊടു കൂടെ അവരുടെ പുറകിൽനില്ക്കുന്നതു കണ്ടു. എങ്കിലും പൈതങ്ങൾ അവരുടെ അപകടത്തെ കുറിച്ചു ലേശം പോലും അറിഞ്ഞതുമില്ല. ഉടനെ രാജാവു 'എന്താണു ചെയ്യേണ്ടതു ആരെ ഞാൻ അയയ്ക്കുന്നു വല്ല്യ അപകടം ഒരു ക്ഷണംകൊണ്ടു അവരെല്ലാം നശിച്ചുപോകുമെല്ലൊ' എന്നു പറഞ്ഞു. അതു കേട്ടു പുത്രൻ 'ഞാൻ പോകാം എന്നെ അയച്ചാലും' എന്നു പറഞ്ഞുംവെച്ചു ഒരു വിനാഴിക കൊണ്ടു തന്റെ രാജപുത്രത്വത്തിനടുത്ത പദവികളെല്ലാം ഉപേക്ഷിച്ചു ആ പാവപ്പെട്ട കുഞ്ഞുങ്ങളെ രക്ഷിപ്പാൻ പോകയും ചെയ്തു അവൻ വന്നപ്പോൾ ക്രൂര മൃഗം അവരെ പിടിപ്പാനായിട്ടു എഴുന്നു ചാടുവാൻ പോകയായിരുന്നു ഉടനെ രാജപുത്രൻ ചാടി വീണു അവന്റെ ഗുഹയിലേക്കു മോങ്ങിക്കൊണ്ടു പോകുന്നതുവരെ ണ്ണം തന്റെ വാൾ കൊണ്ടു മൃഗത്തിനിട്ടു ഒരു വെട്ടു വെച്ചുകൊടുത്തു. അപ്പോൾ പൈതങ്ങൾ ഏതുമാതിരി ഭയങ്കര മരണത്തിൽനിന്നു ഒരുയാൾ തങ്ങളെ രക്ഷിച്ചിരിക്കുന്നു എന്നു അറിഞ്ഞു അവന്റെ ചുററും കൂടി ആ ജന്തു വീണ്ടും വരാതിരിപ്പാൻ വേണ്ടി തങ്ങളോടു കൂടെ താമസിക്കേണമെന്നു അവനോടു അപേക്ഷിച്ചു. അപ്പോൾ അവൻ കുഞ്ഞുങ്ങളെ ഭയപ്പെടേണ്ടാ ഇവിടെ നോക്കുവിൻ എന്നു പറഞ്ഞുംകൊണ്ടു മൃഗത്തോടു ഉണ്ടായ യുദ്ധത്തിൽ വെച്ചു തനിക്കു കിട്ടിയതും രക്തം ഒഴുകിക്കൊണ്ടിരിക്കുന്നതുമായ ഒരു മുറിവു അവരെ കാണിച്ചു. 'ഞാൻ നിങ്ങളിൽ ഓരോരുത്തൎക്കു എന്റെ രക്തം കൊണ്ടു ഓരോ മുദ്രകുത്താം അതു നിങ്ങളുടെ മേൽ ഉള്ളപ്പോൾ ഒക്കെയും നിങ്ങൾക്കു രക്ഷയുണ്ടു അവൻ നിങ്ങളെ തൊടുവാൻ പോലും തുനിയാതെ ദൂര

ത്തിൽ ഓടിപ്പോകും' എന്നും കൂടെ പറഞ്ഞു. ഇപ്രകാരം ആ പൈതങ്ങൾ ഭാഗ്യവാന്മാരായി തീൎന്ന രാജപുത്രൻ പിതാവിന്റെ അടുക്കലേക്കു തിരിച്ചു പോകയും ചെയ്തു.

മറിയം ഒരു കഥ പറഞ്ഞു തീൎന്നപ്പോൾ അല്പ നേരത്തേക്കു എല്ലാവരും മിണ്ടാതിരുന്നു. അവൾ ആ കഥ അതിന്റെ അൎത്ഥം മനസ്സിലായിക്കാണും എന്നു അറിവാൻ ആഗ്രഹിച്ചിരുന്നു. ഒടുക്കം അവരുടെ അമ്മൂമ്മയായിരുന്നു എല്ലാവൎക്കും അതിന്റെ അൎത്ഥം സൂചിപ്പിച്ചു കൊടുത്തതു. എങ്ങിനെയെന്നാൽ അവൾ പറഞ്ഞു "ഉവ്വ ഉവ്വ ദൈവം ഒരു രാജാവു മഹത്വത്തിന്റെ രാജാവു തന്നെ". ഉടനേ അന്നാ "അതെ അവന്റെ പുത്രൻ കൎത്താവീശോമശിഹായും മൃഗം പിശാചും പൈതങ്ങൾ നാം തന്നെയും ആകുന്നു" എന്നു പറഞ്ഞു. അപ്പോൾ മറിയം ഇതുകൊണ്ടു നാം യേശുവിനെ എത്ര സ്നേഹിക്കേണ്ടതാകുന്നു എന്നുള്ളതിനെ കുറിച്ചു അവരോടു വിവരിച്ചു പറവാൻ ഭാവിച്ചപ്പോൾ വൃക്ഷങ്ങളുടെ ഇടവഴി ഇരുണ്ട മുഖത്തോടു കൂടിയ ഒരാൾ അവളെ കൈ കാട്ടി വിളിച്ചുംകൊണ്ടു വരുന്നതു കണ്ടതിനാൽ അതിനു ഇടയായില്ല. അടുത്തു വന്നപ്പോൾ അതു വൃദ്ധനായ പൌലൂസിന്റെ ഇളയ മകളാകുന്നു എന്നറിഞ്ഞു. അവളിൽനിന്നു ചില ജാഗ്രതയുള്ള വാക്കുകൾ കേൾക്കയാൽ അതുവരെ സന്തോഷകരമായിരുന്ന മറയത്തിന്റെ മുഖം ചുവണ്ടു പോയി. ഉടനെ അവൾ തിരികെ വന്നു ധൃതിയായിട്ടു അമ്മൂമ്മയോടു അല്പം എന്താണ്ടു മന്ത്രിച്ചു. അപ്പോൾ ആ വൃദ്ധ എഴുനീററു വേഗത്തിൽ പുരയിൽ കേറി ഒന്നു രണ്ടു കുടുക്കയും കുഴലും മററുമായി ഇറങ്ങി വന്നു. എന്തെന്നാൽ അവൾക്കു ഔഷധങ്ങളിലും മററും നല്ല ശീലമുണ്ടായിരുന്നു. തന്റെ ചികിത്സ കൊണ്ടു പല രോഗങ്ങളും ഭേദപ്പെട്ടിട്ടുമുണ്ടു അവൾ മറിയത്തിന്റെ കയ്യു പിടിച്ചു ചേററിലും കാട്ടിലും ഒക്കെ കൂടെ തന്റെ വഴി കാട്ടിയായ പുല കിടാത്തിയുടെ പിന്നാലെ പോകയും ചെയ്തു.



## ൨-ാം അദ്ധ്യായം.

കോശി കയ്യുന്റെ വീട്ടിൽനിന്നൊരു മൈൽ അകലെ ക



പുലപ്പള്ളി.

ണ്ടത്തിൽ കുത്തിയെടുത്തു ഉണ്ടാക്കിയതായ ഒരു ചെറിയ പറമ്പിൽ ഒരു പുരയുണ്ടായിരുന്നു. അതിനോടു പുലയ ക്കു ഒരു പ്രത്യേക താല്പൎയ്യവും സന്തോഷവും ആയിരു ന്നു താനും. ആ സ്ഥലം അവർ നന്നാ അദ്ധ്വാനപ്പെട്ടു കട്ടയും മററും കുത്തിയിട്ടു നികത്തിയെടുത്തു. അവൎക്കു ബഹു വിശേഷം എന്നു തോന്നിയ ഒരു പള്ളിയും സ്ഥാ പിച്ചിരുന്നു. ഇതിനു ചുററും മണ്ണു കുഴച്ചു വച്ചിട്ടുണ്ടാ യിരുന്നു. അതേൽനിന്നു മേൽക്കൂട്ടിനു താങ്ങായിട്ടു മുളകൊ ണ്ടു തൂണുകൾ നിൎത്തിയിട്ടുണ്ടായിരുന്നു. അതു വായുവും വെ ട്ടവും നല്ലവണ്ണം കേറേണ്ടതിനു നിലത്തുനിന്നു നന്നാ കി ളരത്തിലായിരുന്നു. അകത്തു ഒരു വല്യ തഴപ്പായുമിട്ടിരുന്നു. അതു ആ ക്രിസ്ത്യാനിസ്ത്രീകൾ തങ്ങൾക്കു ഇളവുള്ളപ്പോൾ ഒക്കെയും നെയ്തു അങ്ങിനെ വളരെ നാൾകൊണ്ടു ഉണ്ടാക്കി യതായിരുന്നു. ഠം പള്ളിയുടെ ഒരററത്തു ഒരു മന്തിണ്ണപോ ലെ ഒന്നു കെട്ടി അതേൽ പട്ടക്കാരൻെറ പേൎക്കു ഒരു നാ ല്ക്കാലിയും ഒരു ചിത്ത മേശയും വെച്ചിട്ടുണ്ടായിരുന്നു. അ വരോടുള്ള ദ്വേഷംകൊണ്ടു മൂന്നു തവണ മററുള്ളവർ ഇതി നു തീ വച്ചു കളഞ്ഞു. ആ മൂന്നു തവണയും ഠം പുലയർ ആ സ്ഥലത്തു തന്നെ നിന്നുകൊണ്ടു ഇപ്രകാരം പറഞ്ഞു. "ഇവിടെ ഇവിടെത്തന്നെ ഞങ്ങൾക്കു ഒരു പ്രാൎത്ഥനാ ഭവ നം വേണം ഇവിടെ വച്ചായിരുന്നു ഞങ്ങൾ യേശുവി നെ കുറിച്ചും അവൻെറ സ്നേഹത്തെ കുറിച്ചും ആദ്യം കേ ട്ടതു. ഇവിടെ തന്നെ ഞങ്ങൾ ഇനിയും അവനെ വന്ദിക്കും ഇപ്പോൾ ഞങ്ങൾ അതു വീണ്ടും പണിയും അവർ പിന്നെ യും ചുട്ടുകളയുന്നു എങ്കിൽ പിന്നെയും ഞങ്ങൾ പണിയും എന്തെന്നാൽ ഞങ്ങൾക്കു ഠം സ്ഥലം അല്ലാതെ മറെറാരെ ടവും വേണ്ടാ" ആ ശാബത ദിവസം കോശി കുൎയ്യൻെറ പുലയരു പള്ളിയിൽ വന്നു മററുള്ളവരോടു പറഞ്ഞുകൊണ്ടി രുന്ന ദുഃഖവൎത്തമാനങ്ങളിൽ ശ്രദ്ധിച്ചു പട്ടക്കാരൻ വ്യസ നത്തോടു കൂടി നിന്നു വെറെ യജമാനന്മാരുടെ കീഴിലായി രുന്നവരും വളരെ പീഡകളും ക്രൂരതകളും സഹിച്ചിട്ടുള്ളവ രുമായ വേറെ പുലയരും അവിടെ ഉണ്ടായിരുന്നു. എങ്കി ലും അവസാനം ഒരെടത്തും ഇത്ര കടപ്പമായിട്ടു ഉണ്ടായിട്ടി ല്ലായിരുന്നു. അതുകൊണ്ടു അവരെല്ലാവരും കഷ്ടം കഷ്ടം! എന്നു വിളിച്ചു പറവാൻ സംശയിക്കാതെയിരുന്നു.

അപ്പോൾ പട്ടക്കാരൻ പറഞ്ഞു:— "എൻെറ കൂട്ടരെ എന്തു

പറയേണ്ടു എന്ന ഞാൻ അറിയുന്നില്ല. നാം ഒരം കാൎയ്യം അശേഷം ദൈവത്തിന്റെ മുമ്പാകെ വയ്ക്കുാം. ദൈവാത്മാവിന്റെ സഹായം കൂടാതെ നമുക്ക സംസാരിപ്പാൻ പാടുള്ള ഒരു കാൎയ്യമല്ല. നാം പ്രാൎത്ഥനകൊണ്ടു അവനോടു അടുക്കാം."

അങ്ങിനെ അവരെല്ലാവരും മുട്ടു കുത്തിയ ഉടനെ വൃദ്ധനായ പൌലൂസു തന്റെ കൊച്ചിന്റെ ശവവും കൊണ്ടു കേറി വന്ന പട്ടക്കാരന്റെ അടുക്കലേക്ക നടന്ന പുസ്തകം അതു മേശയുടെ മുമ്പിൽ വച്ചുംവച്ചു തിരികെവന്ന ഇരുന്നു. അദ്ദേഹം ഒരു ലേശെടുത്തു ആ ചെറിയ മുഖം മൂടി പിന്നെയും മുട്ടുകുത്തി അവന്റെ തീക്ഷ്ണതയുള്ള പ്രാൎത്ഥന നന്നാ നീണ്ടതായിരുന്നു. ആ വൈരാഗ്യത്തോടു കൂടിയ വാദത്തോടു പുലയരുടെ കണ്ണുനീരോടു കൂടിയ പ്രതിവാക്യം ഇടകലൎന്നിരിക്കയും ചെയ്തു ഒരു ശുദ്ധമുള്ള ഭയഭക്തി ആ സ്ഥലം മുഴവനിലും ആവസിച്ചു. പഠിപ്പിച്ചവനും പഠിപ്പിക്കപ്പെട്ടവരും "ദൈവത്തിന്റെ നാമത്തിൽ രണ്ടോ മൂന്നൊ പേർ കൂടുന്നെടത്തു മദ്ധ്യെ താൻ ഉണ്ടെ"ന്നുള്ള വാഗ്ദത്തം പാവപ്പെട്ട പുലയരിലും നിവൃത്തിച്ചതായി ബോധിച്ചു പട്ടക്കാരനും ജനങ്ങളും എഴുനീററു അല്പ നേരത്തെക്ക മിണ്ടാതെ ആശ്ചൎയ്യത്തോടു കൂടെ നോക്കിനിന്നു ഒടുക്കം അവരിൽ ആരാണ്ടൊ ഒന്നു പൊറുപൊറുത്തു തുടങ്ങി. "യജമാനനെ ഞങ്ങൾ എല്ലാം ഉറച്ചിരിക്കുന്നു" എന്ന അവർ പറഞ്ഞു.

പട്ടക്കാരൻ. "എന്തിന്റെ പേൎക്ക"

പുലയർ. "ദൈവത്തിന്റെ പേൎക്ക അവന്റെ ന്യായപ്രമാണം അവനോടു ഞങ്ങൾക്കുള്ള സ്നേഹത്തിന്റെ ഒരു അടയാളം പോലെ ഞങ്ങളെ നിൎബ്ബന്ധിക്കുന്നു! 'നിങ്ങളെന്നെ സ്നേഹിക്കുന്നു എങ്കിൽ എന്റെ കല്പനകളെ പ്രമാണിപ്പിൻ' അവന്റെ ന്യായപ്രമാണവും ഇപ്രകാരം ആകുന്നു:- "സ്വസ്ഥനാളിനെ ശുദ്ധീകരിപ്പാൻ ഓൎക്ക അതിൽ നീ ഒരു പ്രകാരത്തിലുള്ള വേലയും ചെയ്യരുതു". സത്യം തന്നെ ഞങ്ങൾ പലപ്പോഴും ദൈവകല്പന ലംഘിച്ചിട്ടുണ്ടു. എങ്കിലും മേലാൽ അങ്ങിനെ വരാതിരിക്കുമെന്നു ഇപ്പോൾ ആഗ്രഹിക്കുന്നു. ഞങ്ങൾ മരിക്കുന്നെങ്കിൽ മരിക്കട്ടെ എന്നാലും ദൈവസഹായത്താൽ തന്റെ ദിവസത്തെ ശുദ്ധമായി ആചരിക്കും"

പട്ടക്കാരൻ പ്രിയമുള്ളവരെ നമ്മുടെ എല്ലാ കാൎയ്യങ്ങളും

ദൈവത്തിങ്കൽ ഏല്പിക്കുന്നു എങ്കിൽ നാം നടക്കേണ്ട
അവൻ കാണിച്ചു തരും എന്നുള്ളതു സത്യം ആകുന്നു
ങ്ങളുടെ ഈ വിധി പരിശുദ്ധാത്മാവിനാൽ ഉണ്ടായതു
വെന്നു. അവൻ നിങ്ങളുടെ എല്ലാ പ്രവൃത്തികളിലും നിങ്ങ
ക്കു വഴി കാണിച്ചു സഹായിപ്പാനും അവന്റെ നടത്തി
നെ നിങ്ങൾ അപേക്ഷിപ്പാൻ മറന്നു പോകാതെയിരി
നും ഇടവരട്ടെ. എന്നാൽ ഇപ്പോൾ നിങ്ങളുടെ യജമാ
ന്റെയും അവന്റെ വേലയുടെയും കാൎയ്യം എന്താകുന്നു

ഉടനെ അല്പ നേരത്തേക്കു എല്ലാവരും കൂടെ മന്ത്രിച്ചു
ന്റെ ശേഷം മുമ്പെ സംസാരിച്ചവൻ തന്നെ പിന്നെ
അച്ചനോടു ഇപ്രകാരം പറഞ്ഞു. "ഞങ്ങളുടെ യജമാന
യും വേലയേയും സ്നേഹിപ്പാൻ ഞങ്ങൾക്കു ആഗ്രഹമു
ഞങ്ങൾക്കു മുമ്പു ഞങ്ങളുടെ പൂൎവ്വന്മാർ വേലയെടുത്തിട്ടു
പാടങ്ങൾ വിട്ടുപോവാൻ ഞങ്ങൾക്കു മനസ്സില്ല അതി
ഌള്ള എല്ലാ പൂക്കളും ഈ പതാലുകളിൽ സഞ്ചരിക്കുന്ന ഓ
തരം പറവകളെയും ഞങ്ങൾ അറിയും. കൊച്ചുന്നാൾ മുത
വയസ്സുപ്രായം വരെ രാത്രിയിൽ ചവിട്ടുന്ന ചക്രങ്ങളു
ഒച്ചയും ഞങ്ങൾക്കു അറിയാം ആ സമയങ്ങളിൽ ഞങ്ങ
കുറുക്കന്റെ കൂടെ കൂകിയിട്ടുമുണ്ടു. ഞങ്ങളുടെ അപ്പന്മാരു
തൂമ്പാകൊണ്ടു നിലം കിളെയ്ക്കുകയും അവരവൎക്കു തന്നെ ശ
ക്കുഴി വെട്ടുകയും ചെയ്തിട്ടുണ്ടു. അതു തന്നെ ഞങ്ങൾക്കു
കിട്ടിയിരിക്കുന്നു. വിതയും കൊയിത്തും തന്നെ ഞങ്ങൾക്കു
നും വേല മരിച്ചാൽ ഞങ്ങളുടെ ശവങ്ങൾ നിലത്തിനു
വളം കൂട്ടുവാൻ ഉതകുകയും ചെയ്യും. എങ്കിലും യജമാനനെ
ഞങ്ങൾ ഒരുനാളും വിട്ടുപോകയില്ലാ. ദൈവത്തിന്റെ പരി
ശുദ്ധ ശാബതയെ ലംഘിക്കയുമില്ല" ഈ മേൽപറഞ്ഞ വാ
ചകങ്ങളെ ഉച്ചരിച്ചതിൽ വേറെ പലരും കൂടിയിട്ടുണ്ടായിരു
ന്നു. അച്ചൻ വൃദ്ധനായ പൌലുസു ഇരുന്നിരുന്നിടമായ
വാതില്ക്കലേക്കു അവനിൽനിന്നു വല്ലതും കേൾക്കാമെന്നു
ള്ള ആശയോടു കൂടെ നോക്കിനിന്നു. എങ്കിലും അവനു ത
ന്റെ ഭാവം അറിവാൻ പാടില്ലാഞ്ഞതിനാൽ ആ നോട്ടം
നിഷ്ഫലമായിപ്പോയി ഒടുക്കം മാന്യനായ വേറൊരു വൃദ്ധ
ൻ എഴുനീററു നിന്നു ഇപ്രകാരം പറഞ്ഞു: 'നമ്മുടെ യജ
മാനനുമായിട്ടു ഏതു വിധേനയും രമ്യപ്പെടുന്നതു ന്യായമ
ല്ലാതിരിപ്പാൻ പാടില്ല. അതുകൊണ്ടു ശാബത ദിവസം കഴി
ഞ്ഞാലുടനെ ചെറുപ്പക്കാരും വയസ്സന്മാരും പെൺപിറന്ന

പരും കുഞ്ഞുങ്ങളും എല്ലാവരും കൂടെ കണ്ടത്തിലിറങ്ങി സൂൎയ്യൻ ആ മലയുടെ മുകളിൽ ഉയരുന്നതിനു മുമ്പു ഒരു വല്യ കണ്ടം മുഴുവൻ കൊയ്തു തീരെണം. നമ്മുടെ പെൺപിറന്ന വരെയും കുഞ്ഞുങ്ങളെയും നല്ലതിന്മണ്ണം വേലയെടുപ്പാൻ പഠിപ്പിക്കാം. നമ്മൾ എല്ലാവരും കൂടെ വിചാരിച്ചാൽ ശാബത ദിവസം വരുന്നതിന്നായിട്ടു നമുക്കു കിട്ടും. നമ്മുടെ യജമാനനു ഒന്നും നഷ്ടമാകയുമില്ലാ"

അതുകേട്ടു അവരെല്ലാവരും കൂടെ "അതൊരു നല്ല ആലോചന ഞങ്ങൾ അങ്ങിനെ തന്നെ ചെയ്യാം. ദൈവം തന്റെ പുത്രൻ നിമിത്തം ഞങ്ങളെ അനുഗ്രഹിക്കയും ചെയ്യും" എന്നു പറഞ്ഞു. അപ്പോൾ പട്ടക്കാരൻ പറഞ്ഞു "എന്നാൽ ഇപ്പോൾ ഞാൻ പോകുന്നതിനു മുമ്പെ ഈ കൊച്ചിനെ അടക്കേണ്ടതിനു ഒരു കുഴി വെട്ടെണം"

ഉടൻ തന്നെ ചിലർ പള്ളിയുടെ സമീപെ ഒരു ശവക്കുഴി വെട്ടി. അച്ചൻ കയ്യിൽ തന്റെ പുസ്തകത്തോടു കൂടെ കണ്ണുമടച്ചു സാവധാനത്തിൽ ശവമടക്കുന്ന ക്രമത്തിന്റെ ആദ്യ വാക്യങ്ങൾ ചൊല്ലി കൊണ്ടുനിന്നു. ഒരു പുലയന്റെ ശവം മൂടുന്നതിന്നായിട്ടു ഇതിനു മുമ്പു ഇതു വായിച്ചിട്ടില്ല. അവർ യേശുവിനെ സ്നേഹിപ്പാനും തന്നോടു പ്രാൎത്ഥിപ്പാനും ആരംഭിച്ചതിൽ പിന്നെ അവരുടെ പിതാവു ഒന്നാമതു അവരിൽനിന്നു വീട്ടിലേക്കു വിളിച്ചതു ഈ ശിശുവിനെ ആയിരുന്നു. അവരെല്ലാവരുംഇതൊരുവലിയ കാൎയ്യമെന്നുള്ള ഭാവത്തിൽ കണ്ണുനീരോടു കൂടെ അച്ചന്റെ വായിൽനിന്നു വീഴുന്ന ഓരോ വചനത്തിൽ ശ്രദ്ധിച്ചുനിന്നു. അവസാന ഭാഗം വായിച്ചപ്പോൾ പലരും മുട്ടുകുത്തി തങ്ങളുടെ മുഖങ്ങൾ നിലത്തു പതിച്ചും കൊണ്ടു ഉറക്കെ നിലവിളിക്കയും ചെയ്തു. പല വ്യസനകരമായ കാൎയ്യങ്ങളാൽ അവരുടെ മനസ്സുകൾ അന്നു നേരം വെളുത്തപ്പോൾ മുതൽ വിചാരപ്പെട്ടിരുന്നതിനാലും ശവമടക്കുന്നതിനുള്ള ആചാരങ്ങളുടെ ഭക്തി ഭാവം അവരുടെ ചൈതന്യത്തെ ഒതുക്കികളഞ്ഞതിനാലും ഇതു കുറെ ഏറെ നേരത്തേക്കു നിന്നെന്നെ. എങ്കിലും ശബ്ദവും കുഴച്ചിലും ഒന്നും കൂടാതെ അടക്കത്തോടു വീടുകളിൽ പോകുവാൻ അച്ചൻ അവരെ സാവധാനമായി നിൎബ്ബന്ധിച്ചു. ഇങ്ങിനെ താൻ ശവക്കുഴിയുടെ ചുററും നില്ക്കുന്ന ആളുകളിൽനിന്നു തിരിഞ്ഞപ്പോൾ വിസ്താരമേറിയ പാടത്തിന്റെ നടുക്കു ചില സ്വരൂപങ്ങ

ളെ കണ്ടു. ചേറുകൊണ്ടു കുത്തീട്ടുള്ള പുതുവരമ്പുവഴി തെ ന്നാതെ നടപ്പാൻ പണിയായിരുന്നതുകൊണ്ടു കുറെ പ്ര യാസപ്പെട്ടിട്ടെ അവിടെ ചെന്നു പററിയുള്ളു. ഇങ്ങിനെ അവൻ അടുത്തു ചെന്നപ്പോൾ വൃദ്ധനായ പൌലൂസി നെ നട്ടുറി വെയിലത്തു തലയ്ക്കു ഒരു ചൂടലും കൂടാതെ വെ ള്ളത്തിൽ പൂട്ടിയിട്ടിരിക്കുന്നതും കോശികയ്യുടെ രണ്ടു ബാ ല്യക്കാർ കുടയും പിടിച്ചു കുറെ ദൂരത്തിൽ നില്ക്കുന്നതും ക ണ്ടു നന്നാ ചഞ്ചലപ്പെട്ടു. കോപംകൊണ്ടു അവൻ അല്പ നേരത്തേക്കു മിണ്ടിയില്ല. എന്തെന്നാൽ പുലയരുടെ മേൽ ചെയ്യുവരുന്നതിലേക്കും ക്രൂരതയേറിയ ഒരു ശിക്ഷ ആ കുന്നു ഇതു എന്നു അവൻ അറിഞ്ഞിരുന്നു. എങ്കിലും പി ന്നീടു ആ മനുഷ്യരോടു "ആരുടെ വരുതി പ്രകാരം നിങ്ങ ൾ ഇതു ചെയ്യു" എന്നു ചോദിച്ചതിന്നു "ഞങ്ങളുടെ യജമാ നന്റെ" എന്നു ഒരു വെറുത്ത ഭാവത്തോടു കൂടെ അവർ ഉ ത്തരം പറഞ്ഞു. അതിനു അവൻ അതു കള്ളം "ഒരു അഞ്ജാ നദേശത്തിൽ തന്നെയും അടിമക്കാർക്കു സർക്കാരിൽ ഒരു സാ രമില്ലാത്ത കേൾവിയെങ്കിലും ഉള്ളതുകൊണ്ടു ക്രിസ്ത്യാനിമാ ൎഗ്ഗത്തെകുറിച്ചു വല്ലതും അറിഞ്ഞിട്ടുള്ള ഒരുത്തനുംഇപ്രകാരം ചെയ്വാൻ തുനികയില്ല"എന്നു പറഞ്ഞു. പിന്നെയും അവൻ ആവൎത്തിച്ചു പറഞ്ഞു. "അതു കള്ളം. ഔദാൎയ്യമില്ലാത്തവരും ക്രൂരന്മാരുമായ നിങ്ങളുടെ സ്വയമാണിതു. വേഗം അഴിച്ചു വിട്ടേരെ. അതാണു നല്ലതു. അല്ലെങ്കിൽ നിങ്ങളുടെയും കാ ലിനും കയ്യും വിലങ്ങിട്ടു കൊണ്ടിരിക്കേണ്ടിവരും. ഒരു ഡ സൻ സർക്കാർ ശിപായിമാരെ ഒരു സ്ഥലത്തു വരുത്തുവാ ൻ ഒരു ക്ഷണം മതി. ഡാണാവിൽ ഒരിക്കൽ കേറിയാൽ പിന്നെ പുറത്തിറങ്ങുവാൻ അത്ര എളുപ്പമായി വരികയുമി ല്ല" അവരുടെ ശീലം താൻ മുമ്പുകൂട്ടി അറിഞ്ഞിരുന്നതു കൊണ്ടു ആ പിശാചുക്കളായിരുന്ന മനുഷ്യരെ പേടിപ്പി ക്കേണ്ടതിന്നായിരുന്നു അദ്ദേഹം ശബ്ദം ഉയൎത്തി ഒരു കല്പ നപോലെ ഇപ്രകാരം സംസാരിച്ചതു. താൻ വിചാരിച്ചി രുന്നതുപോലെ തന്നെ പറവുകയും ചെയ്തു. എന്തെന്നാൽ പറഞ്ഞുനില്ക്കുമ്പോൾ തന്നെ അവർ ആ ഭാരമായ തുടലു ആ പുലയനിൽ നിന്നു നീക്കുവാൻ ആരംഭിച്ചു. എല്ലാം താഴെ വീണപ്പോൾ പാവപ്പെട്ട വൃദ്ധൻ ക്ഷീണംകൊ ണ്ടും തളൎച്ചകൊണ്ടും വെള്ളത്തിൽ താണുപോയി. പലരും അവൻ ചത്തുപോയിഎന്നു വിചാരിച്ചു. എങ്കിലും അച്ചൻ

മോഹാലസ്യം തന്നെ എന്നു വേഗത്തിൽ അവനെ വീട്ടിൽ കൊണ്ടുചെന്നു അകം തണുക്കത്തക്കവണ്ണം വല്ലതും കൊടുപ്പാനും പറഞ്ഞു. ബാല്യക്കാർ ഇരുവരും സക്കാരു ശിപായികളെക്കുറിച്ചു കേട്ടതിനാൽ ഭയപ്പെട്ടു കഴിയുന്നെടത്തോളം വേഗത്തിൽ അവിടെ നിന്നു പൊയ്ക്കളഞ്ഞു. പിന്നെ കുറെ നാളത്തേക്കു അവരെ കണ്ടിട്ടില്ല. അവരെക്കുറിച്ചു കേട്ടതുമില്ല.

## ൩-ാം അദ്ധ്യായം.

വൃദ്ധനായ പൌലൂസിന്റെ വീടു കരിമ്പു കൃഷിക്കായിട്ടു തിരിച്ചു കെട്ടിയിരുന്ന ഒരു വേലിക്കകത്തായിരുന്നു. കരിമ്പിനു കാവലായിരിക്കേണ്ടതിനു അതിന്റെ നടുവിൽ അവന്റെ തറ വച്ചുകൊള്ളുവാൻ അനുവാദമുണ്ടായിരുന്നു. കുറെ സ്ഥലം അവനു വല്ലതും നടുവാനായിട്ടു വിട്ടു കൊടുത്തിട്ടുണ്ടായിരുന്നതു ഒരു സൂചികുത്തുവാൻ ഇടയില്ലാത്തവണ്ണം ഓരോരൊ കൃഷികൾ കൊണ്ടു നിറഞ്ഞിരുന്നു. [പുറത്തെ അതിരു നാലുകോൽ സമചതുരത്തിൽ ഒരു ചിറ] പിന്നെ ഒരു പന്തി വാഴ അതിനകത്തു ഒരു വാരം കൂക്കയും പിന്നെ നല്ല തഴപ്പോടുവളരുന്ന ചീരയും അതിനു പുറകിൽ ഒരു പന്തി ചീനി ഇതെല്ലാം കഴിഞ്ഞിട്ടു വീട്ടിനു ചുററും വീതികുറഞ്ഞ ഒരു മുററവും ഉണ്ടായിരുന്നു. ംരം പുരയുടെ മേൽക്കൂട്ടു ഓല കെട്ടിയതും ചെറിയതുമായിരുന്നു. കീഴെ നാലു മുളത്തൂണുകളുമുണ്ടായിരുന്നു. നാലു കോണുകളിലും ഓരൊ മത്ത വേഗത്തിൽ പുരയുടെ മുകൾ ഭാഗത്തു എത്തേണ്ടതിനു നല്ലവണ്ണം പടർത്തിയിട്ടുണ്ടായിരുന്നു. മൂന്നുനാലുദിവസം മുമ്പെ പുരകെട്ടിയപ്പോൾ താഴെ വലിച്ചിട്ടതായിരുന്നു എല്ലായിലും മുകളിൽ നാലു വല്യപാക്കതേങ്ങാ എരച്ചുകെട്ടി ഇട്ടിരുന്നു. അതു കയ്യാലയുടെ നാലു കോണിലും ഓരോന്നു വയ്പാനായിട്ടു കരുതിയിരുന്നതായിരുന്നു. താൻ മോഷ്ടിച്ചുവന്ന കാലങ്ങളിൽ തേങ്ങാ അരച്ച കറികളുടെ സ്വാദറിഞ്ഞിരുന്നതുകൊണ്ടു വൃദ്ധനായ പൌലൂസ് ഒരു തെങ്ങുവെച്ചു പിടിപ്പിപ്പാൻ വളരെ നാളായി ദീക്ഷിച്ചിരിക്കയായിരുന്നു എങ്കിലും ക്രിസ്ത്യാനി ആയതു മു

തൽ മോഷ്ടിക്കപ്പെട്ട വസ്തുക്കൾ തന്റെ വായിലേക്ക കടന്ന കൂടാ എന്ന അവൻ നിശ്ചയിച്ചു. പലപ്പോഴും കഠിനമായ പരീക്ഷകളിൽ വീണിട്ടുണ്ട എങ്കിലും അവൻ തന്റെ ക്രിസ്ത്യാനി എന്നുള്ള നാമത്തെ അവമാനിക്കാതെ ഇരിപ്പാൻ ശ്രമിച്ചു. മേൽ പറഞ്ഞ വൃക്ഷം ഒന്ന വെച്ചു പിടിപ്പിക്കേണമെന്ന അവനുണ്ടായിരുന്ന ആ നൂതന ആഗ്രഹം തന്റെ യജമാനന്റെ കുഞ്ഞുങ്ങൾ കരിമ്പിനായിട്ട വന്നപ്പോൾ വെളിപ്പെട്ടു. ചില ദിവസങ്ങൾ കഴിഞ്ഞപ്പോൾ നാലു പേർ പുഞ്ചിരിയിട്ടും കൊണ്ട ചെറിയ ചിറെക്ക മേൽ കൂടെ എത്തിനോക്കുകയും വൃദ്ധനായ പൌലുസു ചീരയുടെ ഇടയിലെ കള പറിച്ചു കളവാനായിട്ട കുനിഞ്ഞപ്പോൾ അവന്റെ പുറവും കാൽ വിരലുകളും നൊമ്പരപ്പെടുവാൻ തക്കവണ്ണം കറത്തിട്ട ഏതാണ്ടോ നാലെണ്ണം വന്നുകൊണ്ടതായിതോന്നുകയും അത്തുകൾ അവന്നു ചുററും നാലു പീരങ്കിയുണ്ട പോലെ കിടന്നോടുകയും ഉണ്ടായി എങ്കിലും വേദനയുടെ അടയാളങ്ങൾ കാണിക്കാതിരിപ്പാൻ തക്കവണ്ണം അവൻ ഉൾക്കരുത്തുള്ളവൻ ആയിരുന്നു. ഉടനെ നിവിന്ന നോക്കിയപ്പോൾ ഇങ്ങനെ തന്നെ പെട്ടെന്ന ഭ്രമിപ്പിച്ചു ആളുകൾ ചിരിച്ചും കൊണ്ട ഓടിപ്പോകുന്നതിനെ കണ്ടു.

നമ്മൾ മുൻപറഞ്ഞ ഞായറാഴ്ച വൈകുംപാട മറിയവും അമ്മൂമ്മയും കൂടെ പോയതു ൟ സ്ഥലത്തേക്ക ആയിരുന്ന ൟ സമയം അവൾ കടമ്പ കടക്കുമ്പോൾ പുരപ്പുറത്തു നോക്കി വൃദ്ധനായ പൌലുസു തെങ്ങുണ്ടാക്കുവാൻ ആരംഭിച്ചിരിക്കുന്നത കണ്ടു ഒന്ന പുഞ്ചിരിയിട്ടു. കുടിലും മുററവും ഇരിക്കയൊ നില്ക്കയൊ ചെയ്യാകുന്ന സ്ഥലം എല്ലാം ആതുരന്മാരും സഹായമില്ലാത്തവരുമായ ആളുകളെ കൊണ്ടു നിറഞ്ഞിരുന്നു. നടുക്ക പൌലുസും കിടന്നിരുന്നു. മറിയത്തിന്റെ ശബ്ദം സാധാരണയായി സന്തോഷകരവും താണതുമായിരുന്നു. എങ്കിലും ഒരു വല്ല്യ മുഴക്കവുമുണ്ടായിരുന്നു. അവൾ ഓരോരുത്തരോട അവരവരുടെ സ്ഥലത്തു ഇരിപ്പാൻ കല്പിച്ചപ്പോൾ അവളുടെ വാക്കുകൾ ക്ഷുദ്രപ്രയോഗങ്ങൾ പോലെ പററി കരച്ചിൽ വേഗത്തിൽ നിന്നി അവർ കയ്യാല കേറിയപ്പോൾ കുറെശ്ശ ഞെരുക്കമുണ്ടായിരുന്ന അതെല്ലാം ക്ഷണം കൊണ്ടു ഇല്ലാതെ ആയി വൃദ്ധനായ പൌലുസിന്റെ ഭാര്യയും കൈ രണ്ടുമെടുത്തു വായപൊ

ത്തികൊണ്ടു ഉരിയാടാതെ പുരയുടെ അങ്ങെ കോണിൽ പതുങ്ങിയിരുന്നു. മറിയം ഒരു പ്ലാവില എടുത്തു കുത്തി അതിൽ അസാരം പഞ്ചസാരയിട്ടു. അപ്പോൾ അവരുടെ അമ്മമ്മ എന്താണ്ടൊ രണ്ടു മൂന്നു തുള്ളിമരുന്നു അതിൽ ഒഴിച്ചു. അതു അവരിരുവരും കൂടെ ദീനക്കാരന്റെ വായിൽ ഒഴിച്ചു കൊടുത്തു. ഉടനെ അവൻ കണ്ണു തുറന്നു സംസാരിപ്പാൻ ഭാവിച്ചു. അപ്പോൾ മറിയം വിലക്കി. എല്ലാവരും മിണ്ടാതെയിരുന്നു. അല്പനേരം കഴിഞ്ഞപ്പോൾ ഔഷധം പിന്നെയും കൊടുത്തു. അപ്പോൾ പൌലുസ എഴുനീററു ഇരുന്നു ചുററും നോക്കി ഇപ്രകാരം പറഞ്ഞു:—"ദൈവം നിന്നെ അനുഗ്രഹിക്കട്ടെ. ഇനിക്കിപ്പോൾ കുറെ സൌഖ്യമുണ്ടു". അപ്പോൾ മറിയം "കുറെ വെള്ളം കൊണ്ടുവന്നു അവന്റെ മുഖത്തെ ചോര കഴുകിക്കളക" എന്നു അവിടത്തെ വയസ്സിയോടു പറഞ്ഞു. എന്നാറെ അവൾക്കു ആപത്തു ഭാവം കാണിക്കുന്ന രക്തം മുഖത്തു നിന്നു കഴുകിക്കളുവാൻ മനസ്സില്ലാഞ്ഞു. അപ്പോൾ മറിയം ഒന്നു കൂടെ നിർബന്ധിച്ചു പറഞ്ഞു. അന്നേരം ആ വൃദ്ധ ഒരു ചിരട്ടയിൽ കുറെ വെള്ളം കൊണ്ടുവന്നു കഴുകിത്തുടങ്ങി. അപ്പോൾ മറിയം മുറിവു സാരമില്ലെന്നും മനൊ ചാഞ്ചല്യം കൊണ്ടു തന്നെ മോഹാലസ്യം വന്നതു എന്നും അവരെ മനസ്സിലാക്കി. "കുറെ കഞ്ഞികൊണ്ടുവരുവിൻ ഇപ്പോൾ എല്ലാം സൌഖ്യമാകും" എന്നു അവൾ പിന്നെയും പറഞ്ഞു. ഉടനെ കഞ്ഞികൊണ്ടുവന്നു. വൃദ്ധൻ ദാഹിച്ചിരുന്നതു കൊണ്ടു ആഗ്രഹത്തോടു അതു കുടിക്കയും ചെയ്തു. അപ്പോൾ അവനു അതിനാൽ അല്പം ബലം ഉണ്ടെന്നു തോന്നി എങ്കിലും ഉടനെ തന്നെ തന്റെ കൊച്ചു തമ്പുരാട്ടിയുടെ സമം ഇരിക്കുന്നതു വല്ലവരും കണ്ടാൽ ചീത്തയാണെന്നു വിചാരിച്ചു താഴ്മയോടു കൂടെ ഒരു കോണിൽ പോയി പതുങ്ങിയിരുന്നു.

അതു കണ്ടു മറിയം പറഞ്ഞു:—"പൌലൂസെ നീ അതു ചെയ്വാൻ ആവശ്യമില്ലായിരുന്നു. എന്തെന്നാൽ നാം എല്ലാവരും ദൈവത്തിന്റെ സിംഹാസനത്തിൻ മുമ്പാകെ കൂടുമ്പോൾ തമ്മിൽ തമ്മിൽ വ്യത്യാസമില്ലെന്നുള്ളതു നിനക്കു അറിയാമെല്ലൊ. പിന്നൊന്നുള്ളതു നീയാണധികമാത്മാക്കളെ യേശുവിങ്കലേക്കു തിരിച്ചതു എങ്കിൽ നിനക്കു എന്റേതിനേക്കാൾ കുറെക്കൂടെ ശോഭയെറിയ ഒരു കിരീടം കിട്ടും എന്നു മാത്രം."

പൌലുസ. ഹാ അമ്മെ ആ കാൎയ്യത്തെ കുറിച്ചു ഇനിക്കു സംശയമില്ല. എങ്കിലും ചിലപ്പോൾ പാവപ്പെട്ട പുലയൎക്കു സ്വൎഗ്ഗമില്ലായിരിക്കുമെന്നു വിചാരിച്ചു ഞാൻ ഭയപ്പെടുന്നു ചിലപ്പോൾ ഇവിടെ ഞങ്ങൾ കീഴജാതിക്കാരായിരിക്കുന്നതുപോലെ അവിടെയും ആയെക്കുമെന്നും തോന്നുന്നു. എങ്കിലും ധനവാനെ പോലെ പാവപ്പെട്ട അടിമക്കാരനെയും രക്ഷിപ്പാൻ യേശു മരിച്ചു എന്നു അമ്മ എന്നോടു പറഞ്ഞ ആ ലിവസം അനുഗ്രഹിക്കപ്പെട്ടതാകുന്നു എന്നു ഇനിക്കു തോന്നുന്നുണ്ടു. അവന്റെ തിരുവചനത്തിലും അവനോടുള്ള പ്രാൎത്ഥനയിലും ഇനിക്കു തന്നിട്ടുള്ളതിനേക്കാൾ അടുത്ത ഒരു കാൎയ്യെക്കു ഇനിക്കു ഒരിക്കലും ഇടയില്ലെന്നു വന്നാലും അതു താഴെ ഒരു സ്വൎഗ്ഗം ചമെച്ചിട്ടുള്ളതാകകൊണ്ടു ഞാൻ തൃപ്തിപ്പെട്ടിരിക്കേണ്ടതാകുന്നു"

മറിയം. "പൌലുസെ യേശുവിന്റെ സ്നേഹത്തെ കുറിച്ചു ഞാൻ നിന്നോടു പറഞ്ഞിട്ടു ഇപ്പോൾ എത്രവൎഷമായി.

പൌലൂസ. അഞ്ചായെന്നു തോന്നുന്നു. അന്നു ഒരു കൊച്ചു കുഞ്ഞായിരുന്ന നീ പള്ളിക്കൂടത്തിൽ നിന്നു വന്ന ഇടയ്ക്കു ഞാൻ വീട്ടിനരികെയുള്ള തോട്ടം നന്നാക്കിക്കൊണ്ടു നിന്നു നീ കാലത്തു എന്റെ അടുക്കൽ വന്നു നിന്റെ ചെറിയ വൃക്ഷത്തേലെ മാങ്ങാ കട്ടുകൊണ്ടുപോകാതിരുന്നാൽ ഇനിക്കു കുറെ കഞ്ഞി തരാം എന്നു പറഞ്ഞു. ഞാൻ ചെയ്കയില്ലെന്നും പറഞ്ഞു. എന്റെ ആയുസ്സുകാലത്തിൽ ഒന്നാമത്തെ തവണ പരീക്ഷയെ എതൃക്കയും ചെയ്തു. പന്ത്രണ്ടു മണിയായപ്പോൾ ഞാൻ വീട്ടിലേക്കു നോക്കിത്തുടങ്ങി. അപ്പോൾ നീയൊരു ചട്ടിയുംകൊണ്ടു എന്റെ അടുക്കലേക്കു വരുന്നതു കണ്ടു. നീ അതു താഴെ വച്ചേച്ചു എന്നെ വിളിക്കാതെ എന്റെ അടുക്കൽ അടുത്തുവന്നു. അപ്പോൾ ഞാൻ പേടിച്ചു കുറെ മാറിനിന്നു. എന്തെന്നാൽ കുഞ്ഞുങ്ങളോടും മററും ഞാൻ അധികം അടുത്തുനില്ക്കുന്നതു കണ്ടാൽ യജമാനൻ എന്നെ തല്ലുമെന്നു ഞാൻ ഭയപ്പെട്ടു. നീ മാങ്ങാ എണ്ണി നോക്കി എല്ലാം ഉണ്ടെന്നറിഞ്ഞു ഏതാണ്ടു പറയാനുണ്ടെന്നും പറഞ്ഞു എന്നെ അടുക്കൽ വിളിച്ചു. എന്നാറെ ഞാൻ നന്നാ ഭയപ്പെട്ടു അടുത്തുവന്നു. അപ്പോൾ നീ എന്നോടു മേല്പോട്ടു ചൂണ്ടിക്കാണിച്ചുംകൊണ്ടു പറഞ്ഞു:— ആകാശത്തിനു മുകളിൽ വലിയവനും പരിശുദ്ധനുമായ ഒരു ദൈവമുണ്ടു എന്നും, അവന്റെ പു

ത്രനെ എല്ലാ മനുഷ്യൎക്കു വേണ്ടിയും പാവപ്പെട്ട പുലയ ൎക്കു വേണ്ടിയും മരിപ്പാൻ അയച്ചു എന്നും നീ അറിഞ്ഞിട്ടു ണ്ടോ ? അവന്റെ പേരു യേശുക്രിസ്തു എന്നാകുന്നു. ആ പേരിനെ കുറിച്ചു നീ കുറെ വിചാരിപ്പാൻ ഉണ്ടു. നിനക്കു അതു പറയാമൊ ? ഉടനെ ഞാൻ ശ്രമിച്ചു എങ്കിലും എ ന്റെ നാക്കുകൊണ്ടു പ്രയാസമായിരുന്നു. നീ പിന്നെയും പിന്നെയും അതു പറഞ്ഞു ഞാൻ മുമ്പെങ്ങും ആ ശബ്ദം കേട്ടിട്ടില്ലാഞ്ഞതുകൊണ്ടു എന്റെ നാവു തക്ക സ്ഥലത്തുചെ ന്നു തൊടാതെ തെററിപ്പോയി. ഇനിയൊരിക്കൽ ആകട്ടെ എന്നു നീ പറഞ്ഞു. ആ രാത്രി മുഴുവനും ഞാൻ ഒരം അപൂ ൎവ്വ പേരിനെ കുറിച്ചു വിചാരിച്ചു അതെപ്പററി കുറെക്കൂ ടെ അറിവാൻ നന്നാ ആഗ്രഹമുണ്ടായി. പിന്നെ പല ത വണയും നീ എന്നെക്കൊണ്ടതു പറയിപ്പാൻ ശ്രമിച്ചു. ഒ ടുക്കം യേശു ക്രിസ്തു എന്നു ഞാൻ തെളിച്ചു പറഞ്ഞപ്പോൾ നിന്റെ കണ്ണിൽനിന്നു കണ്ണുനീരുവീഴുന്നതു ഞാൻ കണ്ടു പിന്നെ ഒരു ദിവസം നീ വന്നു എന്നോടു പള്ളിക്കൂടത്തി ലേക്കു പോകയാകുന്നു എന്നും യേശുക്രിസ്തുവിനെ കുറി ച്ചു മുഴുവനും പറയുന്ന ഒരു സുവിശേഷം ഇനിക്കു തരാ മെന്നും പറഞ്ഞു. ആ വാക്കു ഞാൻ അറിയേണ്ടതിനു അ വിടെയൊരു അടയാളവും ഇട്ടുതരികയും ചെയ്തു. എന്നാറെ ഞാൻ അതു ഭയത്തോടു കൂടെ എടുത്തു. എന്തെന്നാൽ അ തൊരു ദൈവമെന്നു ഇനിക്കു തോന്നിപ്പോയി. അതിനു മു മ്പു ഞാൻ പുസ്തകം കണ്ടിട്ടില്ല. പിന്നെ ഞാൻ കൂട്ടരുടെ ഇടയിൽ ചെന്നപ്പോൾ എല്ലാവരും അറിഞ്ഞു ഒരം ആശ്ചൎയ്യം കണ്ടു അതേൽ തൊടുവാൻ ആഗ്രഹിച്ചു വന്നു. ഇ ങ്ങിനെ കാഴ്ചക്കാരു ഏറിയേറി വന്നപ്പോൾ എന്റെ പു സ്തകം പോയേക്കുമെന്നു വെച്ചു ഞാൻ അതു കുഴിച്ചിട്ടു. അപ്പോൾ ഇനിക്കു അതു കൂടെക്കൂടെ കാണ്മാൻ പാടില്ലാ തായി. അതുകൊണ്ടു ഞാൻ ഒരു വലിയ തൊപ്പി കുത്തി പുസ്തകം അതിലാക്കി എന്റെ തലയിലിട്ടുകൊണ്ടു നടന്നു. എന്റെ കൂട്ടരിൽ ആൎക്കും ശബ്ദിപ്പാൻ വഹിയാത്ത ഒരു പേരു അറിയാമെല്ലൊ എന്നു ഇനിക്കു ഒരു പൊണ്ണക്കാൎയ്യം തോന്നി ഞാൻ അവരെ പഠിപ്പിച്ചു തുടങ്ങി അതിന്റെ ശേഷം അതിനെക്കുറിച്ചു അധികം അറിയേണമെന്നുള്ള ആഗ്രഹം വൎദ്ധിച്ചു. ഒടുക്കം ഞാൻ ഒരു വഴിയാത്രയായി പോയപ്പോൾ ഒരു വലിയ ബങ്കളാവിന്റെ റാന്തലിനു



മറിയം പൊല്ലസിനെ പഠിപ്പിക്കുന്നതു

താഴെ ആ പുസ്തകവും കൊണ്ടുനിന്നു. അപ്പോൾ നിന്നെ ക്കാൾ കൊച്ചായ ഒരു പെൺപൈതൽ അഴിയുടെ ഇട വഴി നോക്കി എന്റെ കയ്യിലെന്തെന്നു ചോദിച്ചു. അ തിനു ഞാൻ ഒരു ദൈവം എന്നു പറഞ്ഞു എടുത്തുകാണി ച്ചു. അപ്പോൾ അവൾ "നീ ഒരു ദുഷ്ടനായ അജ്ഞാനി ത ന്നെ അതു ദൈവത്തിന്റെ വിശുദ്ധപുസ്തകം അല്ലയൊ? നീ അതു വായിക്കേണം. എന്നാൽ യേശുവിനെ സ്നേഹി പ്പാനും വിഗ്രഹങ്ങളെ വന്ദിക്കാതെ ഇരിപ്പാനും നിന്നെ അതു പഠിപ്പിക്കും എന്നു പറഞ്ഞു. ആ നല്ല കുഞ്ഞു പറ ഞ്ഞതെല്ലാം ഞാൻ കേട്ടുതിരിച്ചറികയും ചെയ്തു. ആ അല്പ വചനങ്ങളിൽ അധികം എന്റെ മനസ്സിൽ കൊള്ളുകയാ ൽ ഞാൻ സായ്പിനെ കാണാതെ തിരിച്ചുപോന്നു. അപ്പോ ൾ ഞാൻ വിചാരിച്ചു:— ഉവ്വ ഞാൻ വായിപ്പാൻ പഠി ക്കേണം. എന്നാൽ എങ്ങിനെ? കന്നുകാലിയെ തീറ്റുന്ന ചോകോകിടാത്തൻ പള്ളിക്കൂടത്തിൽ പോയി വായിപ്പാ ൻ പഠിച്ചിട്ടുണ്ടു. എന്റെ കൂലിയിൽ പാതി ഞാൻ അവനു കൊടുത്തു വായിപ്പാൻ പഠിക്കും. ഇങ്ങിനെ ഞാൻ ഒരു ക്രി സ്ത്യാനി ആയിത്തുടങ്ങി. എന്റെ ദിവസങ്ങൾ സൂര്യരശ്മി യും സന്തോഷവും ഉള്ളവ ആയി തുടങ്ങി. എന്നാൽ ഇ പ്പോൾ ഒരു മേഘം എന്നെ മൂടിയിരിക്കുന്നു അതെന്നെ നി ലത്തു പതുക്കുവാൻ തക്കവണ്ണം പെരുത്തു കട്ടിയുള്ളതു ത ന്നെ. ഞാൻ താമസിക്കുന്നു എങ്കിൽ അതെന്നെ അശേഷം മൂടും. ഇനിക്കു ഞൊന്നിറങ്ങി പൊയ്പ്പോകുന്നതിനു ദൂരെക്കുഒരു ചെറിയ കോണു മാത്രമെ അതിൽ കാണുന്നുള്ളു.



## ൭-ാം അദ്ധ്യായം.

അവന്റെ ഒരം വൎത്തമാനത്തിൽ മറിയത്തിനു നന്നാ രസം തോന്നി. അവൾ ആ അന്ത്യവാചകത്തിലെ കണ്ണീ തഭാവത്തെക്കുറിച്ചു അത്ര വിചാരിച്ചില്ല. അവളുടെ അമ്മ മ്മ വേഗം പോകേണമെന്നു നിബന്ധിച്ചപ്പോൾ മറിയം പൌലുസിനോടു "കൊള്ളാം ആ വാഴ്ത്തപ്പെട്ട പുസ്തകം ത ന്നെ വായിക്കു. എന്നാൽ എല്ലാം ചൊവ്വാകും" എന്നു മാത്രം പറഞ്ഞു. അവർ വേഗത്തിൽ കടമ്പ കടന്നു കരിമ്പു കൃഷി

യിൽ ഇരുട്ടുള്ള ഇടവഴി പോകുമ്പോൾ രാത്രി നിമിഷത്തിൽ അടുത്തുവരുന്ന എന്നു അവൾക്കു തോന്നി. അപ്പോൾ ആ ശ്രദ്ധ സ്ഥലത്തു അന്നേരം ചെന്നിട്ടുള്ളതു തങ്ങൾ മാത്രമല്ല എന്നു മറിയം അറിഞ്ഞു. അവൾ ശ്വാസം വിടാതെ ചെവി ഓൎത്താറെ ഒരു ശബ്ദവും കേട്ടില്ല ആരെയും കണ്ടുമില്ല. അതുകൊണ്ടു താൻ ഒരു പൊട്ടിയാകുന്നു എന്നുള്ള വിചാരം അവളുടെ മനസ്സിൽ വന്നു ഉടനെ ഒരു കോണിൽ അങ്ങോട്ടു തിരിഞ്ഞപ്പോൾ ഒരു നീണ്ടു ഇരുണ്ട വസ്തു അവരുടെ മുമ്പിൽ കണ്ടു. പുറകോട്ടു പോകുന്നതു അസാദ്ധ്യമായിരുന്നു. വൃദ്ധസ്ത്രീ വിറച്ചുംകൊണ്ടു മറിയത്തിന്റെ അരികിൽ അടുത്തുനിന്നു. ആ വസ്തു അടുത്തടുത്തുവന്നു. മറിയത്തിന്റെ കണ്ണു അമ്മുമ്മയുടേതിനേക്കാൾ തെളിവുള്ളതായിരുന്നു. ഒരു സന്തോഷശബ്ദത്തോടു കൂടെ "എന്റെ അപ്പാ" എന്നു അവൾ വിളിച്ചു. അവൾ അവനോടടുത്തു ചെന്നു അവന്റെ മുഖം കോപഭാവത്തോടിരുന്നിട്ടും ആ വലിയ കൈകൾകൊണ്ടു അവളെ കെട്ടിപ്പിടിപ്പാൻ നിൎബ്ബന്ധിച്ചു. അവൻ അവളിൽനിന്നു തിരിച്ചുകളഞ്ഞ കണ്ണു നേരെ വരുന്നതുവരെക്കും അവൾ അവനെ വിട്ടില്ല. എന്നാറെ ആ കണ്ണുകൾ ആദ്യം അവളുടെ തലമുടിയെലും രണ്ടാമതു ചട്ടയുടെ പണിയേലും പിന്നെ അവളുടെ കഴുത്തേലുണ്ടായിരുന്ന കാശുകൂട്ടത്തേലും പതിച്ചു. അപ്പോൾ മറിയം "അവിടെയല്ല അപ്പാ നിന്റെ ഹൃദയത്തിലെ സ്ഥിതി ഞാൻ നല്ലവണ്ണം അറിയേണ്ടതിനു എന്റെ കണ്ണിനു നേരെ നോക്കേണമെന്നു ഞാൻ ആഗ്രഹിക്കുന്നു" എന്നു പറഞ്ഞു. അതുകൊണ്ടു അവൻ അല്പനേരത്തേക്കു അവളുടെ കണ്ണിൽ നോക്കി എങ്കിലും തന്റെ കണ്ണുകൾ തീജ്വാലപോലെയിരുന്നതുകൊണ്ടു ആ കപടമില്ലാത്തവയിൽ നോക്കുവാൻ അവനു കഴിഞ്ഞില്ല. അതുകൊണ്ടു അവൻ ക്രൂരഭാവം കൂടാതെ ക്ഷമയോടു അവളെ മാററിയും വച്ചു അമ്മയുടെ നേരെ തിരിഞ്ഞു "ഈ അസമയത്തു ഇങ്ങിനത്ത ഒരു സ്ഥലത്തു അമ്മ വന്നു നില്ക്കുന്നതു ഒരു ബുദ്ധിയോടു കൂടിയ പ്രവൃത്തിയൊ? എന്റെ അമ്മ തന്റെ മുറയെന്തെന്നുള്ളതു മറന്നുപോകുവാൻ ഇടയെന്തു." ഇതു അവൻ എപ്പോഴും തന്റെ അമ്മയെ വിചാരിച്ചു വന്നതുപോലെ ബഹുമാനിച്ചായിരുന്നു പറഞ്ഞതു. എങ്കിലും അവന്റെ പറച്ചിലിന്റെ നിമിഷതകൊണ്ടു കോപം അവന്റെ അകത്തു

ഉണ്ടായിരുന്ന ഭാവം വെളിപ്പെട്ടു. ആ വൃദ്ധസ്ത്രീ അങ്ങോട്ടും അതു പോലൊരു ചോദ്യം ചോദിപ്പാൻ ഭാവിച്ചപ്പോൾ മറിയം "അമ്മമ്മെ നില്ക്ക, ഞാൻ അപ്പനോടു എല്ലാം പറയാം" എന്നു പറഞ്ഞു. "വളരെ നാൾ മുമ്പു ഞാൻ അപ്പന്റെ മുട്ടേൽ ഇരിക്കുമ്പോൾ വേദപുസ്തകത്തിൽ നിന്നു ഒരു നല്ല കഥയെടുത്തു വായിച്ചു ഞാൻ ഇതുവരെയും മറന്നിട്ടില്ലാത്ത വിധത്തിൽ എന്നോടു അതു വിവരിച്ചു പറഞ്ഞതു അപ്പൻ മറന്നുപോയൊ? അതു നല്ല ശമറിയക്കാരന്റെ കഥയായിരുന്നു. ഇതു പറഞ്ഞപ്പോൾ അമ്മമ്മ ഒരു പായേൽ നമ്മുടെ അടുക്കൽ ഇരിക്കയായിരുന്നു. അമ്മയും അടുക്കള ജോലികൾ വിട്ടു കേൾപ്പാനായിട്ടു വന്നു. അപ്പാ അതിൽ പിന്നെ ഞാൻ ഒരു പാവപ്പെട്ടവനെ കണ്ടാൽ നല്ല ശമറിയക്കാരനാകുവാൻ ശ്രമിക്കും. അതുപോലെ തന്നെ ഇന്നും ഒരു പാപപ്പെട്ടവൻ മരിപ്പാൻ തുടങ്ങിയപ്പോൾ ഞാനും അമ്മമ്മയും ബുദ്ധിയൊ വിവേകമൊ എന്നുള്ള ചോദ്യം ചോദിപ്പാൻ വിചാരിക്കാതെ അപ്പൻ പഠിപ്പിച്ച ആ നല്ല പാഠത്തെ മാത്രം ഓൎത്തു ഞങ്ങൾ വരികയായിരുന്നു."

"നിങ്ങൾ ഏതു കള്ളന്റെ മുറിവാ കെട്ടിയതു ?"

"അപ്പാ ഒരു കള്ളനല്ല വൃദ്ധനായ പൌലുസു തന്നെ അവൻ മോഷണവും മററുംവിട്ടു ഒരു ക്രിസ്ത്യാനിയായി തീൎന്നിരിക്കുന്നു."

"ഓഹോ നല്ല ക്രിസ്ത്യാനി. ക്രിസ്ത്യാനി മാൎഗ്ഗം ഇങ്ങിനത്ത കീഴജാതിക്കാരിൽ എന്തു ഫലം വരുത്തും അവർ മൃഗങ്ങളെപ്പോലെ വേലയെടുക്കയും തിന്നുകയും മാത്രം ചെയ്യാനുള്ളവരല്ലയോ അവരുടെ അറിവു കണ്ടത്തിനപ്പുറം പോകുന്നതു അസാദ്ധ്യം തന്നെ."

"എങ്കിലും അപ്പാ വൃദ്ധനായ പൌലുസു യേശുവിനെക്കുറിച്ചു അവനോടു ആദ്യം പറഞ്ഞതു ഞാൻ തന്നെ എന്നും ഞാൻ അന്നു കൊച്ചായിരുന്നു എന്നും ആ ഉപദേശത്തെ അവൻ ഇപ്പോഴും സ്നേഹിക്കുന്നു എന്നും പറയുന്നു."

ആ' നീയാണൊ ആ കാൎയ്യങ്ങളെക്കുറിച്ചു അവനോടു പറഞ്ഞതു ഒരു പുലയനോടു സംസാരിപ്പാനായി അവന്റെ അടുക്കൽ അടുത്തു ചെല്ലുന്നതക്കവണ്ണം നീ ആരാ ?

പുലയരുടെ ഈ അനുസരണക്കേടിനും വഴക്കമില്ലായ്മക്കും ഒക്കെ കാരണം നീയാണോ? എന്റെ കുഞ്ഞു ഇങ്ങനെ

നീചന്മാരോടടുത്ത അശുദ്ധപ്പെടുവാൻ പാടില്ലാ. ഇല്ല എ
ന്റെ കുഞ്ഞു ഒരു സുറിയാനിക്കാരത്തിയാണ. "പുല
യനാകട്ടെ ചോകോനാകട്ടെ അവരെ കേൾപ്പാൻ തക്കവ
ണ്ണം അടുത്തു കൂടാ." അപ്പാ ഞാൻ അപ്പന്റെ മകൾ ത
ന്നെ ഭൂമിയിൽ വസിപ്പാനായി സകല മനുഷ്യജാതിയെ
യും ഒരു രക്തത്തിൽ നിന്നു ദൈവം സൃഷ്ടിച്ചു എന്നുള്ളതു
അപ്പൻ പറഞ്ഞാണ ഞാൻ കേട്ടതു നിങ്ങൾ സകല ജാ
തികളുടെ അടുക്കലും പോകുവിൻ എന്നു യേശു ശിഷ്യരോ
ടു കല്പിച്ചപ്പോൾ പുലയരെ കൂടെ ഉൾപ്പെടുത്തിയാണ പറ
ഞ്ഞതു. അല്ലേ, അപ്പാ

ഈ വാക്കുകൾ അവന്റെ മനോസാക്ഷിക്ക പറവകയാ
ൽ അവൻ കോപിച്ചു പറഞ്ഞു. "എന്റെ മകൾ ഒരു വലി
യ പ്രസംഗക്കാരിയായിപ്പോയി. നീ ഇങ്ങിനെയുള്ള കാര്യ
ങ്ങളിൽ മിണ്ടാതെ ഞാൻ പറയുന്നതിനെ മാത്രം കേട്ടിരിക്ക
യാണ ഈ നാട്ടു മര്യാദക്ക ഒത്തതു"

ഇതിനു മറിയം വിശേഷാലൊന്നും പറയാതെ സങ്കട
ത്തോടുകൂടെ തന്റെ കണ്ണുകൾ നിറഞ്ഞു ഒന്നു നോക്കി.
അവൻ ഇങ്ങിനത്ത ക്രൂരശബ്ദത്തിൽ അവളോടു ഏറെ
സംസാരിച്ചിട്ടില്ല. അവൻ എപ്പോഴും അവളുടെ വിചാര
ങ്ങളെ സ്വാതന്ത്ര്യമായി സംസാരിപ്പാൻ അവളെ ധൈര്യ
പ്പെടുത്തുകയും അവൾ അറിഞ്ഞിട്ടുള്ള ചില ദോഷത്വത്തെ
ക്കുറിച്ചു ചില മൂപ്പച്ചന്മാരോടു അവൾ മിക്കപ്പോഴും തക്കി
ക്കുന്നതു കേട്ടു അവൻ സന്തോഷിക്കയും ചെയ്തിട്ടുണ്ടായി
രുന്നു. എങ്കിലും ഇപ്പോൾ അവന്റെ സ്വന്ത ചട്ടങ്ങൾ
തന്നെ ദ്രവ്യാഗ്രഹത്താൽ ക്ഷീണിപ്പിക്കപ്പെട്ടതായിത്തീന്ന
പ്പോൾ അവൻ തന്റെ മകളിൽ വർദ്ധിപ്പിച്ചുവന്ന ആ
ബുദ്ധിവാസന അപകടകരമെന്നു തോന്നിത്തുടങ്ങി. അ
വളുടെ മുമ്പിൽ വച്ചു പാപം ചെയ്കയും സൌഖ്യമായിരി
ക്കയും ചെയ്വാൻ തനിക്ക പാടില്ലായിരുന്നു. അല്പനേരം
ആരും മിണ്ടാതിരുന്നപ്പോൾ മറിയം "നമ്മൾ വഴിതെററി
യാണ വന്നതു ഇതല്ലല്ലൊ വഴി" എന്നു പറഞ്ഞതിനു "ശ
രിശരി ഞാൻ ഒരു വള്ളം കൊണ്ടുവന്നിട്ടുണ്ടു നമുക്ക ആ
റെ പോകാം" എന്നു അവളുടെ അപ്പൻ പറഞ്ഞു





മറിയം വെള്ളത്തിൽനിന്ന രക്ഷപെട്ടു.

## ൗ൭ാം അദ്ധ്യായം.

ഇരുട്ടു എളുപ്പത്തിൽ കൂടി വന്നു. അവർ കടവിൽ ചെന്നാറെ വള്ളം നല്ലവണ്ണംകാണ്മാൻ വഹിയായിരുന്നു. വെള്ളം ഇളക്കവും ഒഴുക്കു കഠിനവുമായിരുന്നതുകൊണ്ടു വല്ലതും അപകടമുണ്ടാകയക്കാമെന്നു തൊന്നി എങ്കിലും അവർ അനങ്ങാതെ ഇരുന്നാൽ അങ്ങിനെഒന്നും ഉണ്ടാകാതെ ആറെ താത്തു വേഗത്തിൽ വീട്ടിൽ എത്താമെന്നു അപ്പോൾ വിചാരിച്ചു അവൻ ഒരു ചൂട്ടു കൊണ്ടുവരുവാൻ പറഞ്ഞു തന്റെ അമ്മെ സൂക്ഷത്തൊടു പിടിച്ചു വള്ളത്തേൽ കയററി· വള്ളം നീക്കിയപ്പൊൾ മറിയം ഒന്നു എഴനീല്പാൻ ഭാവിച്ചു അന്നേരം തുലോം വേഗത്തിൽ താത്തു വരുന്ന വേറൊരു വള്ളം ഇതേൽ വന്നു മുട്ടി ഉടനെ മറിയം തെറിച്ചു വെള്ളത്തിൽ വീണു അവൾക്കു നീന്തലു നല്ലവണ്ണം അറിയായിരുന്നു എങ്കിലും പെട്ടന്നുണ്ടായ സംഗതിയും ഒഴുക്കുശക്തി ഏറിയതുമായിരുന്നതുകൊണ്ടു പാടില്ലാതെ തീൎന്നുപോയി ഇങ്ങനെ അല്പനെരം പിണങ്ങിയതിന്റെ ശേഷം താഴൊട്ടു ഒഴകി പൊകയും ചെയ്തു. തന്റെ മകൾ വെള്ളത്തിൽ പോയതു കണ്ടു ഉടനെ മറിയത്തിന്റെ അമ്മമ്മ ഭയങ്കരമായി നിലവിളിച്ചു. കോശികയ്യൻ അപ്പോൾ "ഇരി അമ്മെ" എന്നു പറഞ്ഞു ഒരു മല്ലനെ പോലെ തണ്ടു വലിച്ചു കരക്കു അടുത്തു "അമ്മ കരക്കു ഇറങ്ങു" എന്നു ഉത്തരം പറഞ്ഞു കൂടാത്ത ഒരു തീച്ചു ശബ്ദത്തോടു അമ്മയോടും "കേറീനടൊ" എന്നു കരക്കു നിന്ന രണ്ടു പുലയരോടും പറഞ്ഞു ഒരു വിനാഴിക കൊണ്ടു വള്ളം മിന്നലുപോലെ ആറൂടെ പോയി.

കോശികയ്യന്റെ വല്യ തടിച്ച കൈകൾക്കു പന്ത്രണ്ടു പേരുടെ കരുത്തുണ്ടായിരുന്നു· അവന്റെ തൊഴച്ചിൽ രണ്ടും കല്പിച്ചു എന്ന വിധത്തിലായിരുന്നു. അപ്പോൾ മറെറ വള്ളത്തെൽ വന്നു ൦രം സംഗതിക്കിടയാക്കിയവരായ മൂന്നാളുകൾ ഒട്ടും താമസിച്ചില്ല. അവരിൽ രണ്ടുപേർ വെള്ളത്തിൽ ചാടി ഒഴുകിപോയ ആളിന്റെ പുറകെ പോയി മൂന്നാമത്തവൻ വെട്ടത്തിന്നായിട്ടു വിളിക്കയും കൂകുകയും ചെയ്തു. പുലയരെ അശേഷം ഇളക്കി·നിർഭാഗ്യനായ അപ്പൻ താൻ ഇത്ര നീചരായി വിചാരിപ്പാൻ തുടങ്ങിയ പുലയരു കൊണ്ടു വന്ന ചൂട്ടു മുതലായവ കാണുകയും അവരുടെ ധൃ

വനിലവിളി കേൾക്കയുംചെയ്തു. ഈ വെട്ടംകൊണ്ടു തലമുക
ളിലുണ്ടെന്നും ആ ചെറുപ്പക്കാരിരുവരും പുറകെ എത്തുന്നു
എന്നും അവൻ അറിഞ്ഞു. ആ പശുവിനു മുകളിൽ വച്ചു പി
ടിക്കണമെന്നായിരുന്നു അവന്റെ താല്പൎയ്യം എന്തെന്നാൽ
അവിടെ ഒഴുക്കു കൎശനമായിട്ടു ഉണ്ടായിരുന്നു. അതു കൂടാ
തെ അപകടം വൎദ്ധിപ്പിച്ചേക്കാകുന്നതായ ചില പാലക്കാ
ലുകളും ആ സ്ഥലത്തു നില്പുണ്ടായിരുന്നു ഈ സമയം ഒരു
വല്ല്യ നഗ്നരൂപം ഉറച്ചു നിലവിളിച്ചുംകൊണ്ടു കരയിൽ നി
ന്നു ആററിലോട്ടു ചാടുകയും മുങ്ങുവാൻ തുടങ്ങിയ പെ
ണ്ണിനെ ഒരു മാത്രകൊണ്ടു എടുത്തു പൊക്കി പിടിക്കയും ചെ
യ്തു. അപ്പനു വെളുത്ത തുണി വെള്ളത്തിനുമീതെ കണ്ടു ശ്വാ
സം നേരെ വീഴുകയും ചെയ്തു. "എന്റെ കുഞ്ഞു രക്ഷപെ
ട്ടു ദൈവത്തിനു സ്തുതി" എന്നു അവൻ പറഞ്ഞു. ഇതു പെ
ട്ടന്നു വന്നു സ്തംഭിച്ചുപോകുന്നതിനു മുമ്പു ചെന്നു പിടി
ച്ചു തന്റെ മകളെ രക്ഷിച്ചു പുള്ളി ആര എന്നു അവൻ അ
റിഞ്ഞില്ല. ഇതെല്ലാം ഈ പറഞ്ഞതിനിടയിൽ കഴിഞ്ഞു വ
ള്ളം അടുത്തു വന്നപ്പോൾ ഈ അബദ്ധത്തിനു ഹേതുവാ
യ വള്ളത്തിൽ താൻ ആദ്യം കണ്ടിട്ടുള്ളവരായ ആ രണ്ടു
ചെറുപ്പക്കാരിൽനിന്നു ബോധം കെട്ടുപോയ തന്റെ മക
ളെ അപ്പൻ വാങ്ങിച്ചു അവൾക്കു ശ്വാസം ഉണ്ടായിരുന്നു.
അതിവേദനയോടിരുന്ന അപ്പൻ അവളെ തന്റെ നെ
ഞ്ചോടു അണെച്ചു പിടിച്ചപ്പോൾ ആ നിക്ഷേപത്തോടു കൂ
ട്ടി നോക്കിയാൽ തന്റെ ലൌകിക സമ്പത്തൊക്കെയും തു
ലോം നിസ്സാരം തന്നെ എന്നു അവനു ബോധം വന്നു.
ആ ചെറുപ്പക്കാർ വള്ളത്തെൽ കയറി തണ്ടു എടുത്തു എ
ങ്കിലും തന്റെ മകളെ രക്ഷിച്ചതായി കോശി കയ്യൻ കണ്ട
ആ കറുത്ത സ്വരൂപത്തെ എങ്ങും കാണ്മാനില്ലായിരുന്നു.
അതിനാൽ അവൻ "പക്ഷെ എന്റെ കാഴ്ചയുടെ കുററമാ
യിരിക്കും" എന്നു പറഞ്ഞ ഉടനെ ഒരു തല വെള്ളത്തിൻ
മീതെ പൊങ്ങി. ഒരു അഗാധ അൎത്ഥമുള്ള ശബ്ദത്തോടു കൂ
ടെ "നീ എന്റെ കുഞ്ഞിനെ കൊന്നു ഞാനൊ നിന്റേതി
നെ രക്ഷിച്ചിരിക്കുന്നു നമ്മൾ ഇപ്പോൾ സമന്മാരായി"
എന്നിങ്ങനെ പറഞ്ഞു ആ തല കാഴ്ചയിൽനിന്നു മറകയും
ചെയ്തു. ഈ വാക്കുകൾ കോശികയ്യന്റെ ഹൃദയത്തിൽ ഇ
രിമ്പേൽ എന്നപോലെ അല്ല. വിലപിടിച്ച ഒരു ലോഹ
ത്തിന്മേൽ വീണു അതിനെ ഉരുക്കി കീടനെ ചേൎത്തിരിക്കു

ന്ന തീക്കനലുകൾ പോലെ വീണ്ടും ആ ദിവസം മുതൽ കോശികയുടെ ശീലം ഒന്നു ഭേദപ്പെട്ടുതുടങ്ങി എങ്കിലും ഒരു ലോഹത്തെ ശുദ്ധിവരുത്തുന്നതിനുള്ള വേലകൾ ഒട്ടും പ്രതി കൂടാതെ ആയിരിക്കുന്ന പ്രകാരം തന്നെ ദൈവം മനുഷ്യനെ ശുദ്ധിചെയ്യുന്നതും തുലോം സാവധാനത്തിൽ ആകുന്നു:—



## ൯-ാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞ കാര്യങ്ങളുടെ ശേഷം കുറെദിവസമായപ്പോൾ വെള്ളം താണു അതു മീനമാസം ആയിരുന്നു. എന്തെന്നാൽ ആ മാസത്തിൽ ചിലപ്പോൾ കിഴക്കു പെയ്യുന്ന വലിയ മഴകൾ ആററിൽ കടപ്പമായ വെള്ളപ്പൊക്കത്തിനു ഇടയാക്കുക പതിവാണു. വെള്ളം പൊങ്ങുമെന്നുള്ള പെടിയായിരുന്നുവെല്ലൊ ഞായറാഴ്ച കാലത്തു യജമാനനും പുലയനുമായി ഭയങ്കരമായ വഴക്കിനു കാരണം എന്നാൽ ആ വ്യാകുലം ഒരു സമയംനിന്നുപോയി. ആറു സാവധാന ഗതിയിലാകയും ചെയ്തു. എന്നാൽ യജമാനൻ അങ്ങിനെ അല്ലായിരുന്നു. അവന്റെ മുഖത്തു സദാ ഒരു മങ്ങലും അവന്റെ പ്രവൃത്തികളിലൊക്കെയും ആധിയോടു കൂടിയ ഒരു മൌനവും ഉണ്ടായിരുന്നു. അവൻ വയലിൽ പോയതു ഒരു സാദ്ധ്യവും കൂടാതെ അലഞ്ഞു നടക്കയായിരുന്നു എന്നു അവനു തോന്നി. അവൻ വീട്ടിലേക്കു തിരിച്ചുവന്നതു, സന്തോഷത്തോടുകൂടെ അല്ലായിരുന്നു. അവന്റെ പ്രസാദമുള്ള കുഞ്ഞുങ്ങളുടെ ചിരിയും ഫലിതവും അവനെ രസിപ്പിച്ചില്ല. അങ്ങിനെ ആയപ്പോൾ അവർ ലജ്ജിച്ചു അവനിൽനിന്നു മാറിക്കളഞ്ഞു. അവൻ വളരെ നാളായി കാത്തുകൊണ്ടിരുന്ന വിളവു ക്ഷുദ്രം കൊണ്ടെന്ന പോലെ അത്ര എളുപ്പത്തിൽ കൊയ്തു മെതിച്ചു പുലയരു നിശ്ചയിച്ചിരുന്നതുപോലെ ശാബത കഴിഞ്ഞ ഉടനെ കൊയിത്തുതുടങ്ങി. മുതലാളി എങ്കിലും മേൽവിചാരക്കാരനെങ്കിലും കൂടാതെ വേല അവരുടെ ആഗ്രഹത്തിലധികം തീരുകയും ചെയ്തു. വൃദ്ധന്മാർ നടുവിൽനിന്നു വലത്തുഭാഗത്തു ചെറുപ്പക്കാരെയും ഇടത്തുവശത്തു ബലമുള്ള സ്ത്രീകളെയും

നിൎത്തി ദിവസം മുഴുവനും നല്ലപോലെ വേല ചെയ്യു. ക്ഷീണിച്ച സ്ത്രീകളും കിടാങ്ങളും കററ പെറുക്കി അടുക്കുക യും മററും ചെയ്യു. ഞാൻ മുമ്പെ പറഞ്ഞതുപോലെ ആററി ൽ വെച്ചുണ്ടായ സംഗതിയുടെ ശേഷം ചില ദിവസങ്ങ ൾ കഴിഞ്ഞപ്പോൾ മറിയം അതിൽ വെച്ചു വനന ദിനങ്ങൾ എല്ലാം സൌഖ്യമായി കാലത്തെ വെപ്പിനു തന്റെ അമ്മ യോടു കൂടെ പരിശ്രമിക്കയായിരുന്നു. അപ്പനു അവളുടെ പഠിത്വത്തെക്കുറിച്ചു പ്രശംസയുണ്ടായിരുന്നതുപോലെ ഊ ൺവകയ്ക്കുള്ള അരി പാററി കൊഴിക്കുന്നതിൽ കാണായിരു ന്ന കൈച്ചുറുക്കിനെക്കുറിച്ചു അവളുടെ അമ്മയ്ക്കു നിഗളം ഉണ്ടായിരുന്നു. നിമിഷത്തിൽ ഊണുകാലമായി. അപ്പൻ വരുന്ന നേരമായി എന്നു അവൾക്കു തോന്നീട്ടു കൈ കഴു കി അടുക്കളയിലെ ചൂടുകൊണ്ടു മാറിയിട്ടിരുന്ന ചട്ടയുമെ ടുത്തിട്ടു. അമ്മയുടെ മടിയിൽനിന്നു കുഞ്ഞിനെ എടുപ്പാൻ അവൾ കുനിഞ്ഞപ്പോൾ അമ്മയെ ചുംബനം ചെയ്യു. താ ൻ ചെയ്യ പരിശ്രമത്തിനു നന്ദിയോടു കൂടിയ ഒരു പുഞ്ചിരി അവളിൽനിന്നു തിരികെ കയ്യേല്ക്കുകയും ചെയ്യു. മറിയം വീട്ടുജോലികൾ നോക്കേണമെന്നു അവളുടെ മാതാപിതാക്ക ന്മാർ വിചാരിച്ചിരുന്നതു ഒരു ഒരു സമയം മാത്രമെയുണ്ടായി രുന്നുള്ളു. കാലത്തെ ഊണുമുതൽ ഉച്ചവരയ്ക്കും അവൾ തന്റെ കൊച്ചു അനുജത്തികളെ പഠിപ്പിച്ചുവന്നു. ഉച്ച തിരിഞ്ഞിട്ടു അവൾ പഠിച്ചിട്ടുള്ളതു ഉരുവിടുകയും അതിൽ വ ൎദ്ധനവുണ്ടാക്കേണ്ടതിനു ശ്രമിക്കയും ചെയ്യു. വൈകീട്ടു ഉ റക്കെ വായിക്കയൊ തന്റെ അപ്പന്റെ കണക്കെഴുത്തിൽ സഹായിക്കയൊ പതിവായിരുന്നു. കുഞ്ഞിനെ എടുത്തുകൊ ണ്ടു മാവിന്റെ ചുവട്ടിൽ അമ്മൂമ്മയോടും പിള്ളേരോടും കൂ ടെ അവൾ ചെന്നു കൂടി. ഒരു വല്ല്യ വൃത്തിയുള്ള പായവിരി ച്ചു അതിന്മേൽ വൃദ്ധസ്ത്രീയുടെ വരുതി പ്രകാരം തിര എടു ക്കേണ്ടതിനു കൊച്ചു കൈകൾകൊണ്ടു മാങ്ങാച്ചാറു പിഴി ഞ്ഞു തേച്ചുകൊണ്ടിരുന്നു അപ്പോൾ മറിയം "മതി ഇനി ചെന്നു ചോറുണ്ണുവാൻ കൈകഴുകുവിൻ" എന്നു അവരോ ടു പറഞ്ഞു ആ സമയംതന്നെ ആററിൽ തുഴയുടെ ശബ്ദം കേട്ടു അപ്പൻ തിരിച്ചു വരിക ആകുന്നു എന്നു എല്ലാവരും വിചാരിച്ചു. പിള്ളേരെല്ലാം കൈകഴുകുവാനായിട്ടു കിണററ കരയ്ക്കു ഓടിപ്പോയി. മറിയം ആരായിരിക്കും വരുന്നതു എന്നു കാണ്മാനായിട്ടു കടവിലെ കല്പടിയിങ്കലോട്ടു നോക്കി

കൊണ്ടു അമ്മുമ്മയുടെ അരികെനിന്നു. ഉടനെ നല്ലപോലെ
അറിവുള്ള ഒരു മുഖം കല്പടയുടെ മുകളിൽ കണ്ടു അപ്പോൾ
മറിയം "അച്ചൻ തന്നെ അമ്മുമ്മെ കുഞ്ഞിനെ പിടിച്ചാ
ട്ടെ അദ്ദേഹം എന്റെ ഒരു പ്രിയ സ്നേഹിതനാണ ഞാൻ
ചെന്നു എതിരേല്ക്കട്ടെ" എന്നു പറഞ്ഞു അവൾ അടുക്കൽ
ചെന്നപ്പോൾ അച്ചൻ ഒരു അപ്പനെ പോലെ അവളുടെ
കൈ പിടിച്ചു തന്റെ ചിറിയോടു ചേൎത്തു. ആ സമയം
അവളുടെ മുഖം സന്തോഷം കൊണ്ടു ശോഭിച്ചു മറിയം പ
ഠിച്ചിരുന്ന പള്ളിക്കൂടത്തിൽ ഈ പട്ടക്കാരൻ പലപ്പോഴും
ചെന്നിട്ടുണ്ട. അദ്ദേഹത്തിന്റെ കുഞ്ഞുങ്ങൾ അവളുടെ
സ്നേഹിതരും കളിച്ചങ്ങാതികളും ആയിരുന്നു. ആ ആളി
ന്റെ ഉപദേശങ്ങളും അനുസരിപ്പിക്കുന്ന ചട്ടങ്ങളും മറി
യത്തിനു വളരെ ഉപകാരം വരുത്തിയവയും ആത്മകാൎയ്യ
ങ്ങളിലേക്കു ദൈവം അവളുടെ മനസ്സിനെ നടത്തിയവഴി
യുമായിരുന്നു. അതുകൊണ്ടു അദ്ദേഹത്തെ തന്റെ സ്വന്ത
വീട്ടിൽ കണ്ടതിൽവച്ചുണ്ടായ സന്തോഷം അവൾ നല്ല
വണ്ണം പുറത്തു കാണിച്ചു. രണ്ടുവൎഷം മുമ്പെ ഈ അച്ചൻ
തന്റെ വീട്ടിൽ വന്നുകൂടാ എന്നു അവളുടെ അപ്പൻ വി
രോധിച്ചിട്ടുള്ളതു അവൾ അറിഞ്ഞില്ല. രണ്ടു ചെറുപ്പക്കർ
കൂടെ വന്നിട്ടുണ്ടെന്നു അവൾ അറിയാതിരിക്കതക്കവണ്ണം
സ്നേഹിതരെക്കുറിച്ചു അത്ര താല്പൎയ്യത്തോടുള്ള ചോദ്യങ്ങൾ
അച്ചനോടു അവൾ ചോദിച്ചു അപ്പോൾ അദ്ദേഹം അവ
രെ നിറുത്തി തിരിഞ്ഞു ഇതു എന്റെ അളിയൻ വറുഗീസു
ആണെ ഇതു മാത്തൻ ശേഷക്കാരൻ അല്ല ഇവരിരുവരും
"ആത്മാക്കളെ ജയിക്ക എന്നുള്ള എന്റെ യജമാനന്റെ
വേലയിൽ എന്നെ സഹായിക്ക ആകുന്നു" എന്നു പറഞ്ഞു
മറിയം ഉടനെ ആ അന്യന്മാരെ നോക്കി. മാത്തനെ സൂ
ക്ഷിച്ചാറെ മുഖം പുതിയതായിരുന്നു എങ്കിലും മുമ്പു അറിവു
ണ്ടായിരുന്നതായിട്ടു അവൾക്കു തോന്നി അപ്പോൾ അമ്മ
യും അമ്മുമ്മയും വന്നു കേറി ഇരിപ്പാൻ അവരെ ക്ഷണി
ച്ചു ഇങ്ങനെ അവരെല്ലാവരും ആ വിസ്താരമുള്ള തിണ്ണയി
ൽ കേറി അതിന്റെ അതിസന്തോഷമായ കാഴ്ച അതിനെ
യും വീടിനെയും കുറിച്ചു അല്പമായി വൎണ്ണിക്കേണ്ടതിനു ക
ഥയെ വിടുവാൻ എന്നെ നിൎബന്ധിക്കുന്നു. തിണ്ണ ഞാൻ
കണ്ടപ്രകാരം മററുള്ള വീടുകളിലേതിനെക്കാൾ നന്നാ വി
സ്താരമേറിയതായിരുന്നു മേൽപ്പുരയും വായുവും വെട്ടവും

വേണ്ടുവോളം കെറത്തക്കവണ്ണം ഉയൎന്ന കൽതൂണുകളിന്മേൽ നിന്നിരുന്നു. തൂണുകളും തറയും വെങ്കളി ഇട്ടതായിരുന്നു രണ്ടാമത്തേതു കറപ്പിച്ചിട്ടുണ്ടായിരുന്നു. അതു കണ്ണിനു ആനന്ദവും സ്ഥലത്തിനു ഒരു തെളിവുഭാവം കൊടുക്കുന്നതും ആയിരുന്നു അവിടവിടെ ഭംഗിയും പലനിറങ്ങളുമുള്ള പാക്കൾ വിരിച്ചിരുന്നു. ഒരു അററത്തു വലിയുള്ള ഒരു മേശയും ഒരു കസേരിയും ഉണ്ടായിരുന്നു. നടുവിലെ മുറി വല്ല്യതായിരുന്നു അതിന്റെ വാതിലുകൾ ഒരു സമയത്തു നല്ലപോലെ തുറന്നിട്ടിരുന്നു. തറയും മുഴവൻ വൃത്തിയുള്ള പാ വിരിച്ചിട്ടുണ്ടായിരുന്നു വെള്ള മുണ്ടുടുത്ത ഒരു ബാല്യക്കാരൻ കാലത്തെ ഊണിനു കിണ്ണൻ പെറുക്കി നിരത്തി കൊണ്ടിരുന്നു. ഈ പാത്രങ്ങൾ ഒക്കെയും നന്നാ മിനുങ്ങിയവയായിരുന്നു. എന്തന്നാൽ കോശികുയ്യൻ ഒരു ചെറുക്കൻ ആയിരുന്നപ്പോൾ സ്കൂടവിദ്യയിൽ അല്പ അറിവു സമ്പാദിച്ചിരുന്നതുകൊണ്ടു ഓട്ടു പാത്രങ്ങൾ വെടിപ്പില്ലാതെ ഇരുന്നാൽ ഉണ്ടാകുന്ന ദോഷങ്ങൾ നല്ലപോലെ ഓൎമ്മിച്ചിരുന്നതിനാൽ കഴിയുന്നിടത്തോളം അവയെ വൃത്തി ആയി സൂക്ഷിച്ചുവന്നു. നാട്ടുമൎയ്യാദയ്ക്കു വിരോധമായിട്ടു അവൻ വേറൊരു കാൎയ്യം കൂടെ ചെയ്കപതിവായിരുന്നു. അതായതു തന്റെ ഭാൎയ്യയെയും അമ്മയെയും തന്നോടുകൂടെ തന്നെ ഭക്ഷണത്തിനിരിപ്പാൻ അനുവദിച്ചിരുന്നു. അതുകൊണ്ടു ഭക്ഷണസാധനങ്ങൾ കൊണ്ടുവരുന്നതിനു മുമ്പെ പാത്രങ്ങൾ എല്ലാവരുടെ പേൎക്കും നിരത്തുക പതിവായിരുന്നു. ഈ വല്ല്യമുറിയുടെ രണ്ടു വശത്തും ഓരോ വിസ്താരമുള്ള മുറികൾ ഉണ്ടായിരുന്നു ഇതിലൊന്നു കിടക്കുന്നതിനും മറെറതു ഒരു വിധം പാഠപമുറിയുമായിരുന്നു കറിയവശത്തെ തിണ്ണ രണ്ടും നിരച്ചു രണ്ടു മുറികൾ കൂടെ ഉണ്ടാക്കിയിരുന്നു. കുഡുംബം വൎദ്ധിച്ചുവന്നപ്പോൾ പുറകിൽ രണ്ടു മുറികൾ കൂടെ പണിയിച്ചു ഇങ്ങനെ ഏകദേശം ഒരു നാലുകെട്ടിന്റെ ഭാവം ആയി. നെല്പുര വീട്ടിങ്കൽനിന്നു കുറെ മാറി ആയിരുന്നു രണ്ടു കാരണങ്ങളെ വിചാരിച്ചിട്ടായിരുന്നു ഇങ്ങിനെ ചെയ്തതു ഒന്നാമതു അതു വീട്ടിന്റെ ഒരു ഭാഗമാകുമ്പോൾ അധികം ആളുകൾ വരുവാനിടയാകും. രണ്ടാമതു. മനുഷ്യർ പാൎക്കുകയും ഉറങ്ങുകയും ചെയ്യുന്ന പുരയിൽ തന്നെ പുന്നെൽ ഇടുന്നതു സുഖകരമെന്നു വിചാരിച്ചിരുന്നില്ല. തണ്ടിന്റെ ശബ്ദം പിന്നെയും കേട്ടു. കോശികുയ്യൻ വിരുന്നുകാരെ താൻ ക

ഴിഞ്ഞ കാൎയ്യങ്ങളെ മറന്നുപോയി എന്നുള്ള ഭാവം തോന്നി ക്കുന്നതായ ഒരു മനഃപൂൎവ്വ സന്തോഷത്തോടു കൈക്കൊണ്ടു ൦രാം അച്ചൻ പള്ളിക്കൂടത്തിൽ അവനോടു ഒന്നിച്ചു പഠിച്ചു ഒരാൾ ആയിരുന്നു. കഴിഞ്ഞ കാലങ്ങളിൽ അവൻ അദ്ദേ ഹത്തെ നന്നാ നിഷേധിച്ചിരുന്നു എങ്കിലും ൟ സമയം തന്റെ വീട്ടിൽ വന്നു കണ്ടതുകൊണ്ടു കയ്യു പിടിച്ചു നല്ല വാക്കു പറയുന്നതിനു അവനു സന്തോഷം തോന്നി. ഉട നെ അവരെല്ലാവരും ആ വല്യ മുറിയിൽ ചെന്നിരുന്നു. അച്ചൻ അല്പമായിട്ടു ഒന്നു പ്രാൎത്ഥിക്കയും ചെയ്തു. മറിയം തന്റെ അമ്മയുടെ അടുക്കൽ ഇരുന്നു അപ്പോൾ രണ്ടു ബാ ല്യക്കാർ പലമാതിരി കറികൾ പഴുത്ത മാങ്ങാ എന്നിവയോ ടു കൂടെ ചോറു കൊണ്ടുവന്നു വെച്ചു. ഊണു തുടങ്ങിയപ്പോ ൾ സംഭാഷണം ഒന്നു കുറഞ്ഞതുകൊണ്ടു അതു വേഗം ക ഴിഞ്ഞു. ഉടനെ ഒരു ബാല്യക്കാരൻ ഒരു വെള്ളത്തുണിയും ഒരു വല്യ പാത്രത്തിൽ വെള്ളവും കൊണ്ടുവന്നു. എല്ലാവരും കൈകഴുകി പിന്നെയും തിണ്ണേലിറങ്ങിയിരുന്നു ഊണി ന്റെ ശിഷ്ടങ്ങളെല്ലാം ബാല്യക്കാർ എടുത്തുകൊണ്ടുപോകു ന്നതുവരെ മുറിയുടെ വാതിൽ അടച്ചിട്ടിരുന്നു. മറിയം അ പ്പനോടു എന്താണ്ടൊ ഒന്നു മന്ത്രിച്ചു. അതിനു അവൻ സ മ്മതിച്ചപ്പോൾ അവൾ അപ്പന്റെ വേദപുസ്തകം എടുത്തു അച്ചന്റെ മുമ്പിൽ വച്ചു. അദ്ദേഹം വായിച്ചു പ്രാൎത്ഥിക്ക യും ചെയ്തു. വായിച്ചുകൊണ്ടിരുന്നപ്പോൾ അമ്മ കരഞ്ഞു. ഇങ്ങിനെയുള്ള ഒരു കാൎയ്യം ഒരു കാലത്തു തന്റെ വീട്ടിൽ സാധാരണയായി നടന്നുവന്നതായിരുന്നുവെല്ലൊ എന്നു മറിയത്തിനു ഒരു സ്വപ്നം പോലെ തോന്നി. തന്റെ കൊ ച്ചുന്നാളിലെ കാൎയ്യങ്ങൾ ഒക്കെയും തെളിവായിവന്നതു വ രെയും കഴിഞ്ഞകാൎയ്യങ്ങളെക്കുറിച്ചു അവൾ പുറകോട്ടു വി ചാരിച്ചു മാററത്തിന്റെ കാരണം എന്തെന്നു അപ്പനോടു ചോദിക്കെണമെന്നു നിശ്ചയിക്കയും ചെയ്തു.

## ൧൦-ാം അദ്ധ്യായം.

പള്ളിക്കൂടത്തിലുള്ള തന്റെ ചങ്ങാതിമാരെക്കുറിച്ചു ചോ ദിക്കേണ്ടതിനു മറിയം അച്ചന്റെ അരികെ ചെന്നിന്നു അപ്പോൾ അദ്ദേഹം അവൾക്കു ആററിൽവച്ചുണ്ടായ അ ബദ്ധത്തിൽനിന്നു ദീനം ഒന്നും വരാഞ്ഞതുകൊണ്ടു തനി

ക്ക സന്തോഷവും അവരുടെ ജീവനെ ഇങ്ങിനത്തെ ഒരു അപകടത്തിലാക്കുവാൻ ഹേതുവായതു താനാകകൊണ്ടു പെരുത്തു ദുഃഖവുമുണ്ടെന്നു പറഞ്ഞു.

അപ്പോൾ മറിയം പറഞ്ഞു "എങ്ങിനെ? അച്ചനതിലെപ്പെടാനിടയെന്തു"

"അഹാ! നീയിരുന്ന വള്ളത്തെൽ വന്നു മുട്ടി നിന്നെ വെള്ളത്തിൽ വീഴിച്ചതു എന്റെ വള്ളം ആയിരുന്നു എന്നു നീ അറിഞ്ഞില്ലയൊ?" ഞാൻ എന്റെ ഇടവകയിൽ ഒരു ദൂരഭാഗത്തുപൊയി വരികയായിരുന്നു. വൃദ്ധനായ പൌലുസിനു സൌഖ്യം ഉണ്ടൊ എന്നറിവാനും ഞാൻ ആഗ്രഹിച്ചിരുന്നു. ഒഴുക്കിന്റെ കശ്മനംകൊണ്ടു വള്ളം പിടിച്ചെടത്തു നിന്നില്ല. നിന്റെ ജീവരക്ഷക്ക സഹായിച്ചതു എന്റെ ചെറുപ്പക്കാരായ ൨ രം സ്നെഹിതന്മാരായിരുന്നു"

ആ അറിയാത്തവൎക്കു വന്ദനം ചൊല്ലുവാനായിട്ടു മറിയം തന്റെ കണ്ണുകളെ ഉയൎത്തിയപ്പോൾ അവ കണ്ണു നീരുകൊണ്ടു നിറഞ്ഞിരുന്നു നന്ദിവാക്കുകൾ അവരുടെ ഹൃദയത്തിൽ തിങ്ങിയിരുന്നു എങ്കിലും പുറത്തു പറവാൻ പാടില്ലാഞ്ഞു അതുകൊണ്ടു അവർ അതിനെക്കുറിച്ചു വിചാരിക്കാതിരിപ്പാൻ അവരൊടു അപെക്ഷിക്കയും ചെയ്തു.

മാത്തൻ പറഞ്ഞു: "നീ അതിനേക്കുറിച്ചു വിചാരപ്പെടെണ്ടാ നിന്നെ രക്ഷിച്ചതു ഞങ്ങൾ മാത്രമായിരുന്നു, വൃദ്ധനായ പൌലുസു പ്രലയനായിരുന്നു ആദ്യം നിന്നെ പിടിച്ചു ഒഴുക്കത്തുനിന്നു മാററിയതു കഴഞ്ഞുപൊയപ്പൊഴെക്ക അവൻ വരാനിടയായതു ദൈവാധീനം തന്നെ. ഞാൻനിന്നിൽനിന്നു ഏറെ ദൂരെയല്ലായിരുന്നു എങ്കിലും മുങ്ങുന്നതിനു മുമ്പുവന്നു പിടിപ്പാൻ ഒക്കകയില്ലാഞ്ഞെനെ"

മറിയം"ഹാ പാപം പൌലുസു ഞാനിതിനു പകരം അവനെന്തു ചെയ്യുന്നു. എന്നാൽ അവൻ അന്നെരം അവിടെ വന്ന കാൎയ്യം അതിശയം തന്നെ. ഞങ്ങൾ അവനെ ദീനം കടുപ്പമായി അവന്റെ തറയിൽ കിടക്കുന്നതു കണ്ടേച്ചു വരുന്ന വഴിയായിരുന്നു."

അച്ചൻ:—"ശരി തന്നെ എങ്കിലും കുറെ ദൂരത്തിൽ കെൾക്കത്തക്കവണ്ണം ഞാൻ വിളിച്ചതു നീ അറിഞ്ഞില്ലയൊ. പൌലുസിന്റെ വീടു അവിടെ അടുക്കലായിരുന്നു താനും" പിന്നെയും അടുക്കൽ നിന്നിരുന്ന കൊശി കുൎയ്യന്റെ നെരെ തിരിഞ്ഞു അദ്ദെഹം പറഞ്ഞു "ആ രാത്രിയിൽ പിന്നെ

ആ പാപത്തിനെ കാണുകയും അവനെക്കുറിച്ച കെൾക്ക യും ചെയ്യിട്ടില്ലെന്നുള്ള കാൎയ്യം മഹാ വ്യസനകരം തന്നെ"

കൊശികയ്യൻ ഉത്തരം ഒന്നും പറഞ്ഞില്ല അതിന്റെ ശെ ഷം ചില ദിവസങ്ങൾ അവൻ ആ പുലയനെ കഴിയുന്ന പൊലെ തിരക്കി എങ്കിലും വൃഥാവായിപ്പൊയി. അവനെ കുറിച്ചു അവന്റെ തറയിൽ പൊലും ഒരു അറിവും ഇല്ലായി രുന്നു. എങ്കിലും പാപപ്പെട്ട വൃദ്ധനായ പുലയൻ ക്രൂരത കൊണ്ടും കൊച്ചിന്റെ അപായംകൊണ്ടും ക്ഷീണനായി മ റിയത്തെ രക്ഷിച്ച ശെഷം താണുപൊയതൊ ഒഴുക്കിന്റെ ശക്തികൊണ്ടു ഒഴുകിപ്പൊയതൊ ആയിരിക്കും എന്നു എല്ലാ വൎക്കും തൊന്നി.

പുലയന്റെ അവസാന വാക്കുകൾ കൊശികയ്യൻ പൊ കുന്നിടത്തൊക്കെയും കൂടെയുണ്ടായിരുന്നു. അഗാധമായി ഒ ഴുകുന്ന ആറ്റിലെ വെള്ളത്തിൻ മീതെ അവ വല്യ അക്ഷ രത്തിൽ എഴുതിക്കിടക്കുന്നു എന്നപൊലെ അവൻ കണ്ടു അവൻ അവയെ കണ്ടതിന്റെ വരമ്പെൽ കാണുകയും ചക്രത്തിന്റെ ഇൎയ്യുന്ന ശബ്ദത്തിൽ കെൾക്കയും ചെയ്തു. കാറ്റും അതിന്റെ ചിറകുകളിൽ ആ വചനങ്ങൾകൊണ്ടു നടക്കയും അവൻ ഉറക്കം കൂടാതെ തന്റെ കട്ടിലെൽ കിട ക്കുമ്പൊൾ കതകിന്റെ വിടവുകളിൽ കൂടെ കെറിവരികയും ചെയ്യു എന്നു അവനു തൊന്നി രണ്ടു കുലപാതകത്തിന്റെ ഭയങ്കരമായ കുറ്റം ഒരു ഊരിയവാൾപൊലെ അവന്റെ മെൽ തൂങ്ങികിടന്നു ഭാഗ്യവും സമാധാനവും അവനിൽനി ന്നു അശെഷം നീങ്ങിപൊയി ആ നിൎഭാഗ്യനായ മനുഷ്യ ൻ തന്റെ അടുക്കൽ മിണ്ടാതെ നിന്നതുകൊണ്ടു അവന്റെ മനസ്സിന്റെ വിവശത അച്ചൻ അറിഞ്ഞു തന്റെ ധൎമ്മി ഷ്ഠഹൃദയത്തിൽനിന്നു ആശയും അലിവുമുള്ള വാക്കുകൾ പ റഞ്ഞു. എങ്കിലും അവൻ അവിടെനിന്നു പെട്ടെന്നു തിരി ഞ്ഞുമുറിയിൽ കെറി കതകടയ്ക്കുകയും ചെയ്തു ഇതിന്റെ ശെ ഷം ചില ചൊദ്യങ്ങൾ ചൊദിച്ചു എന്തെന്നാൽ ഒരു ദുഃഖ കരമായ കഥ മുഴുവനും കൊശി കയ്യന്റെ ഭാൎയ്യയുടെയും അ മ്മയുടെയും കണ്ണുകൾക്കു മുമ്പാകെ കാണപ്പെടുകയും മറിയം തന്റെ അപ്പനല്ല താൻ തന്നെ കുറ്റാളി എന്നുള്ള ഭാവത്തി ൽ നൊക്കി നില്ക്കുകയും ചെയ്തു. അച്ചനും കൂട്ടുകാരും യാത്ര പ റഞ്ഞു. മർത്തൻ മറിയത്തിന്റെ അടുക്കൽ അടുത്തു അവളു ടെ ചെവിയിലെതാണ്ടൊ മന്ത്രിച്ചു അതു അവളെ നടുക്കി

എങ്കിലും അന്നെരം ഒന്നും പറഞ്ഞില്ല. അവൾ പൊകയും ചെയ്തു.

## ൧൧ അദ്ധ്യായം

മറിയത്തിന്റെ ചെവിയിൽ കെട്ട വാക്കുകൾ എന്തായിരുന്നു. നാം അതിനെക്കുറിച്ച പിന്നീട വിചാരിക്കാം എന്തെന്നാൽ അവൾ തന്റെ അമ്മയൊടും അമ്മുമ്മയൊടും ഒരു വാക്കും പറഞ്ഞില്ല. അവൾ തന്റെ മനസ്സിന്റെ ഉദ്വേഗിപ്പുപോലെ അപ്പന്റെ കൂടെ ചെറിയ മുറിയിൽ കേറി കതകടയ്ക്കുകയും ചെയ്തു.

അപ്പനും മകളും അവിടെ കിടക്കട്ടെ ഒരു കണ്ണു അവരുടെ മെൽ ഉണ്ടായിരുന്ന കരുണെയ്ക്കായിട്ടുള്ള നിലവിളി ഒരു ചെവികെട്ടു. വേറെ ഒരു കണ്ണും ആ ചെറിയ മുറിയിൽ നോക്കേണ്ടാ.

എന്നാൽ നാം ആറെ താഴ്ത്തുപൊയ അച്ചന്റെ വള്ളത്തിന്റെ പിന്നാലെ ചെല്ലാം. ഒരു ക്ഷയിച്ച ചെറിയ വീട്ടിലെക്ക കെറാനുള്ള രണ്ടു മൂന്നു ഇടിഞ്ഞ കല്പടകളുടെ അരികെ വള്ളം അടുത്തു. മുൻവശത്തുള്ള ചെറിയ മുററത്തിനു ചുററും ഒരിക്കൽ മതിലുണ്ടായിരുന്നു. എന്നാൽ ഇപ്പൊൾ അതു പലെടത്തും ഇടിഞ്ഞു വീണുകിടന്നിരുന്നു വീണുകിടന്ന കല്ലുകൾ മിക്കവാറും കാടുപിടിച്ചതുമായിരുന്നു. വളരെ ഉപേക്ഷിച്ച തെങ്ങുകൾ മുററത്തൊടു ചാഞ്ഞുകിടന്നു. ഒരു കോണിൽ കിണറുണ്ടായിരുന്നു. വെള്ളത്തിൻ മീതെ ഇലകൾ അഴുകിക്കിടക്കയും അരഞ്ഞാണങ്ങളേൽ ഓരൊ ചെടികൾ വളൎന്നു കിണററിന്റെ വാമൂടി നില്ക്കുകയും ചെയ്തു. മുററത്തിന്റെ കോണുകളിൽ ഇലകൾ അഴുകി കുന്നായിക്കിടന്നതും മററും വൃത്തികെടുകൊണ്ടു നിറഞ്ഞതു പാമ്പിനു ഒരു നല്ല ഇരിപ്പിടവും വീട്ടുകാൎക്കു ദുൎവ്വായുവിന്നു ഹേതുവുമായിത്തീൎന്നു.

പുരയുടെ മെച്ചിൽ മിക്കവാറും പോയതായിരുന്നതുകൊണ്ടു ആ അരിഷ്ടതയുള്ള വാസസ്ഥലത്തിന്റെ അകം നല്ലവണ്ണം കാണത്തക്കപോലെ വെട്ടമുണ്ടായിരുന്നു. നടുവിൽ മൂന്നുകോൽ സമചതുരത്തിൽ ഒന്നു മാത്രമെ ഒരു മുറി എന്നു പറവാൻ ഉണ്ടായിരുന്നുള്ളു. എങ്കിലും തിണ്ണയുടെ രണ്ടുററവും നിറച്ച വേറെ രണ്ടു ചെറിയ മുറികൾ കൂടെ ഉണ്ടാ

ക്കിട്ടുണ്ടായിരുന്നു. അതിൽ ഒന്നു അടുക്കളയായിരുന്നു മററ
തിൽ നെല്ലിടുവാൻ ഒരു പത്തായവുമുണ്ടായിരുന്നു. അതി
ന്റെ പുറത്തു ഒരു മെലിഞ്ഞ പെണ്ണു കിടന്നിരുന്നു. നടു
വിലെ മുറിയിൽ ഒരു വൃദ്ധസ്ത്രീയുടെ ക്ഷീണിച്ച ശബ്ദവും
കേൾപ്പാനുണ്ടായിരുന്നു. ൟ അരിഷ്ട വീട്ടിൽ പിന്നുണ്ടാ
യിരുന്നതു ആ വയസ്സിയുടെ മകനും പെണ്ണിന്റെ അപ്പ
നുമായ ഒരാൾ മാത്രമായിരുന്നു. അവൻ കിണററുകരെ ഒരു
പായേൽ തന്റെ മുഖം നിലത്തു പതിച്ചു നട്ടറി വെലത്തു
കിടക്കയായിരുന്നു. അതു കറുപ്പിന്റെ അമലു തന്നെയെ
ന്നു ഒരു കൂക്കം പോലെയുള്ള ശബ്ദത്തിൽ അച്ചൻ കേട്ടു.
ഒരു ചെറിയ ചട്ടിയിൽ കുറെ കഴുകാത്ത അരി അവന്റെ
അടുക്കൽ ഇരിക്കുന്നതു കണ്ടു കാലത്തെ കഞ്ഞി വയ്ക്കുന്ന
തിന്നു മുമ്പിൽ കറുപ്പുതിന്നു അവൻ ബോധം കെട്ടുപോയ
താണെന്നു അദ്ദേഹത്തിനു മനസ്സിലായി. അവനെ എഴു
ന്നീല്പിക്കുന്നതു അസാദ്ധ്യം എന്നു കണ്ടു തന്റെ വള്ളക്കാ
രിൽ ഒരുവനെ വിളിച്ചു തീ കൊണ്ടുവന്നു ആ അരി എ
ടുത്തു കഞ്ഞി വേഗത്തിൽ വെപ്പാൻ പറഞ്ഞു. അവൻ ഉ
ടനെ അതു അനുസരിച്ചു അരിവെന്തപ്പോഴെക്കു ഒരു തേ
ങ്ങാ ഇട്ടു തന്റെ കുറിയമുണ്ടിൽ കെട്ടിക്കൊണ്ടു പൊന്നിരു
ന്ന രണ്ടു മൂന്നു മുളകും കുറെ ഉപ്പും കൂടെ എടുത്തു ഒരു സം
ബന്ധി ഉണ്ടാക്കി. "പിതാവില്ലാത്തവരെയും വിധവമാരെ
യും ചെന്നു കാണുന്നതാകുന്നു ശുദ്ധമാൎഗ്ഗവും ദൈവത്തി
ന്റെ മുമ്പാകെ അശുദ്ധിപ്പെടാത്തതും." തന്റെ ഹൃദയത്തി
ൽ നല്ലവണ്ണം എഴുതപ്പെട്ടിരുന്ന ൟ വാക്യമായിരുന്നു ക
ഞ്ഞിവെന്തുവരുന്നതു വരെ ഒരിക്കൽ തന്റെ സഭക്കാരി
ലേക്കും നല്ലവനെന്നു തോന്നിച്ച ൟ ബലമുള്ള ചെറുപ്പ
ക്കാരന്റെ അരിഷ്ടതയെ നോക്കിക്കൊണ്ടു ഇത്ര ക്ഷമയോ
ടു ആ ഇടിഞ്ഞ മതിലേൽ കേറി ഇരിപ്പാൻ ആ പട്ടക്കാര
നെ ഉദ്യോഗിപ്പിച്ചതു ഇതു തന്നെ. ആയിരുന്നു ആ ദീന
ക്കാരി ആയ പെണ്ണിന്റെ തല സാവധാനത്തോടെ പൊ
ക്കി ഒരു അപ്പനെ പോലെ അവൾക്കു നന്നാ ആവശ്യ
പ്പെട്ടിരുന്നതായ ഭക്ഷണം കൊടുപ്പാനും അദ്ദേഹത്തെ തു
നിയുമാറാക്കിയതു ഇതായിരുന്നു. പനികൊണ്ടു വിറച്ചുകിട
ന്ന ആ ശരീരത്തെ തന്റെ കമ്പിളി വള്ളത്തേൽനിന്നു
കൊണ്ടുവന്നു മൂടുവാൻ മനസ്സു വരുത്തിയതും ഇതു തന്നെ
ആയിരുന്നു ആ ദീനക്കാരോടും ഉപരോടും നല്ല വാക്കു പറ

വാനും രണ്ടുപേരും നല്ലവണ്ണം കേൾക്കതക്കവണ്ണം നടുവിൽ മുട്ടുകുത്തി അവൎക്കു വേണ്ടി മരിച്ച യേശുവിനോടു കരുണയുണ്ടായി അവരെ സഹായിപ്പാൻ തീഷ്ണതയോടു വാദക്കുന്നതിനും അദ്ദേഹത്തിന്നു തോന്നിച്ചത്.

ആ പെണ്ണിന്റെ ദീനം മുമ്പിലത്തെ തവണ താൻ ചെന്നു കണ്ടതിലും നന്നാ കുടുത്തിരുന്നു അവൾക്കായിട്ടു ഭക്ഷണവും മരുന്നും കൊണ്ടു താൻ താമസിക്കാതെ ചെല്ലാമെന്നു പറഞ്ഞപ്പോൾ സാവധാനത്തിൽ പുഞ്ചിരി ഇടുവാനും നോക്കുവാനും മാത്രമെ അവൾക്കു കഴിഞ്ഞുള്ളു. അവളുടെ ശബ്ദവും വ്യക്തമാവാൻ കഴിയാഞ്ഞവണ്ണം ക്ഷീണിച്ചിരുന്നു. അല്ലെങ്കിൽ അവൾ അതിന്റെ നന്ദി വെളിപ്പെടുത്തിയേനെ.

അച്ചൻ പിന്നെ കേറിയതു ഒരു നായരുടെ വീട്ടിലായിരുന്നു പടിപ്പുരക്കൽ മൂന്നുനാലു ചീൎത്ത ആളുകൾ നെല്ലുവിലയെക്കുറിച്ചും കരംകൊടുക്കാതിരിപ്പാൻ ഒരു നല്ല ഉപായത്തെക്കുറിച്ചും സംസാരിച്ചുകൊണ്ടിരുന്നു. അച്ചൻ വള്ളത്തൽനിന്നു ഇറങ്ങിയ ഉടനെ അവർ എഴുനീററു അദ്ദേഹത്തെ അകത്തോട്ടു നോക്കിക്കാതിരിപ്പാൻ ശ്രമിച്ചു.

എങ്കിലും അവിടെ അതിനു ആഗ്രഹമില്ലായിരുന്നു അവരുടെ മൎയ്യാദ അറിഞ്ഞിരുന്നതു കൊണ്ടു പടിപ്പുരയ്ക്കൽ ഇരുന്നു കൈകാട്ടി വിളിച്ചു. അവർ അടുത്തു വന്നു കുറെ ദൂരെ ഒരു നായരു തന്റെ കന്നുകൂട്ടത്തിൽ ഒരു ദീനം തുടങ്ങി വളരെ ഉരുക്കൾ ചത്തുപൊയതുകൊണ്ടു ശീവറുശീസു പുണ്യവാളനു ഒരു വള്ളം നെല്ലു നെൎച്ച ആയിട്ടു അന്നേരം കൊടുത്തയച്ചിരിക്കുന്നു എന്നും മററും ഭടാചാരം പറവാൻ തുടങ്ങി അതു കൂടാതെ തന്റെ പുലയരിൽ മൂന്നു പെരെ കൊന്നതുകൊണ്ടു പാറാവിൽ കിടക്കുന്നവനും ഉദ്യോഗസ്ഥന്മാൎക്കു കൈക്കൂലി കൊടുത്തില്ലെങ്കിൽ വഴിപ്പിണി ചെയ്യേണ്ടിവന്നു പൊകുന്നവനുമായ ഒരു ധനവാനായ മാപ്പിളയെക്കുറിച്ചും കുറെ വൎത്തമാനങ്ങൾ അവൎക്കുണ്ടായിരുന്നു.

ഒടുക്കം അദ്ദേഹം ഈ വൎത്തമാനം നിൎത്തുവാൻ വെണ്ടി ഇങ്ങനെ പറഞ്ഞു "ഉച്ച ഞാൻ വള്ളവും നായരെയും കണ്ടു. ഒരു ചുമടു നെല്ലും ഉണ്ടു. അവൻ തന്റെ ഒരു പശുവിനു ദീനമാണെന്നും അതിനു ഒരു ചൊകൊന്റെ പക്കലുള്ള ഒരു നല്ല മരുന്നു മെടിപ്പാൻ അതുകൊണ്ടു പൊകുന്നു എന്നും എന്നൊടു പറഞ്ഞു ആ ധനവാനായ മാപ്പിളയെയും

ഞാൻ അറിയും കൊശികയ്യൻ തന്നെ. അവൻ തന്റെ പ
ലയരിൽ ഒരുവന്റെ കൊച്ചിനെ അബദ്ധത്തിൽ കൊന്ന
പോയി എങ്കിലും അവൻ പാറാവിൽ അല്ല, അവൻ വഴി
പ്പിണി ചെയ്യുമെന്നും തൊന്നുന്നില്ല." അവരുടെ ദോഷ്യ പ
റച്ചിൽ ഇങ്ങനെ നിറുത്തികളഞ്ഞതുകൊണ്ടു അവൎക്കു ഒട്ടും
രസക്കെടുണ്ടാകാതെ അവിടെ ഇരുന്നു. അദ്ദെഹം വീണ്ടും
വൎത്തമാനം തുടങ്ങുന്നതുവരെ മിണ്ടിയില്ല.

അപ്പൊൾ അച്ചൻ പറഞ്ഞു "എന്നാൽ ഇപ്പൊൾ ഞാൻ
വന്നതു എന്തിനെന്നു പറയാം. ഞാൻ കഴിഞ്ഞ തവണ ഇ
വിടെ വന്നിരുന്നപ്പൊൾ ഇനിയും വന്നാൽ ഞാൻ പറയി
ക്കുന്നതു കെൾക്കാമെന്നു നിങ്ങൾ പറഞ്ഞിരുന്നുവല്ലൊ അ
തു നിവൃത്തിക്കെണ്ടതിനാണ ഞാൻ വന്നിരിക്കുന്നതു"

ഉടനെ അവരെല്ലാവരും "കൊള്ളാം വായിച്ചാട്ടെ ഞങ്ങ
ൾ കെൾക്കാം" എന്നു പറഞ്ഞു.

അച്ചൻ ഉപദേശികളിൽ ഒരുത്തനൊടു കൈകാട്ടി അ
പ്പൊൾ അവൻ ഒരു ചെറിയ പുസ്തകം എടുത്തു തെളിവാ
യി വായിച്ചു. ഇങ്ങിനെ വായിച്ചുകൊണ്ടിരിക്കുമ്പൊൾ ര
ണ്ടു മൂന്നു സ്ത്രീകൾ ശബ്ദം കെട്ടു വാതിലിന്റെ പുറകിൽ
പന്നു എത്തി നോക്കി അപ്പൊൾ മതിലിന്റെ കിഴുത്തകളി
ൽ കൂടെ അദ്ദെഹം കുറെ കടലാസുകൾ അകത്തെക്കു ഇട്ടു.
അവർ അതുകൊണ്ടു അച്ചൻ കടവിലെത്തുന്നതിനു മുമ്പു
ഓടിച്ചെന്നു അതെടുത്തു പിന്നെ വള്ളത്തേൽ കെറുവാൻ
ഭാവിച്ചപ്പൊൾ ചിരിച്ചുംകൊണ്ടു അവരൊടു ഇങ്ങിനെ പ
റഞ്ഞു "നിങ്ങൾ ഇനി കാണുന്ന ആളിനൊടു എന്നെക്കുറി
ച്ചു പറയുമ്പൊൾ എന്റെ കുപ്പായം പട്ടു എന്നൊ ഞാൻ പ
തിനാലു തണ്ടുവെച്ച ഒരു ബൊട്ടെലാണ വന്നതെന്നൊ പ
റയരുതു തണ്ടെ ൧രം ഉടുപ്പു വെള്ളത്തുണി തന്നെ. ഞാൻ
വന്നതും രണ്ടു തണ്ടു മാത്രം ഉള്ള ഒരൊടി വള്ളത്തെലാണ"
ഇതു കെട്ടു അവർ ചിരിച്ചു "ഉവ്വ ഉവ്വ ഞങ്ങൾ ഓൎക്കാം" എ
ന്നു പറഞ്ഞു.

അദ്ദേഹം പിന്നെ തന്റെ വീട്ടിൽ എത്തി. അപ്പൊൾ ഉ
ച്ചതിരിഞ്ഞു പൊയതുകൊണ്ടു ഉണ്ണാൻ അമളി ആയിരുന്നു
രണ്ടു പുഞ്ചിരിയുള്ള മുഖങ്ങൾ തന്റെ വരവിനെ സന്തൊ
ഷിപ്പിച്ചു. ഇളയ കുഞ്ഞിനെ അമ്മയുടെ കയ്യിൽനിന്നു താ
ൻ മെടിച്ചപ്പൊൾ അവൾ ചൊറുകൊണ്ടു വരുവാനായിട്ടു
പൊയി കൊശികയ്യൻ ചെയ്യുവന്നതു പൊലെ ഭായ്യയെയും

മക്കളെയും തന്റെ കൂടെ ഭക്ഷണത്തിനിരുത്തുക അവിടെ പതിവില്ലായിരുന്നു പലപ്പോഴും ശ്രമിച്ചിട്ടുണ്ടു എങ്കിലും ധൈൎയ്യക്കുറവുകൊണ്ടു ഫലിച്ചിട്ടില്ല. തന്റെ. ഭാൎയ്യയും പൂൎവ്വാചാരത്തെ സ്നേഹിച്ചു വാക്കുകൊണ്ടു എതൃത്തിട്ടില്ലെങ്കിലും ഇരിക്കാൻ ഭാവിക്കുമ്പോൾ അസാമാന്യമായി എന്തെങ്കിലും ഒരു വേലയുണ്ടാക്കിയിട്ടു അതിനിടയാകാതിരിക്കും. മോരു മറന്നുപോയെന്നൊ പപ്പടം കാച്ചിയില്ലെന്നൊ മീൻകൊണ്ടു വന്നില്ലെന്നൊ, എന്തെങ്കിലും ഒന്നുണ്ടാക്കി മാൎത്തായെ പോലെ അടുക്കളയിലെക്കു അവൾ പോയ്ക്കളയും.

എങ്കിലും ഒരു കാൎയ്യം ഉണ്ടായിരുന്നു. അവൾക്കു തന്റെ വീട്ടിൽ സന്തോഷവും ആനന്ദവും ഉണ്ടാകുവാൻ ഇടവരുത്തിയതു അദ്ദേഹം തന്നെ, അവർ തമ്മിൽ വിവാഹം ചെയ്യ ഇടയ്ക്കു അവൾ വീൺവാ ഫറച്ചിലിൽ നല്ല രസമുള്ളവളായിരുന്നു. സന്തോഷത്തിനായിട്ടു പോലും വായിപ്പാൻ അവൾക്കു പാടില്ലാഞ്ഞു. അങ്ങിനെ വളരെ സമയം അയൽവാസികളുടെ വൎത്തമാനങ്ങൾ അറിയുന്നതിൽ അവൾ സമയം പൊക്കിവന്നു. ഒരുത്തന്റെ വീട്ടിൽ ഒരു കല്യാണമുണ്ടായാൽ അതിനെത്ര അരി വെയ്ക്കണമെന്നും കറികൾ എന്തെല്ലാം വെണമെന്നും സ്ത്രീധനം എന്തെന്നും ചമയക്കോപ്പുകൾ ഇന്നതെല്ലാം ആവശ്യമുണ്ടെന്നും അവയുടെ കൂലി വിവരവും മറെറാരുത്തന്റെ ആലയിൽ വച്ചിരിക്കുന്ന കാച്ചിൽ എത്രയുണ്ടെന്നും അവന്റെ പത്തായത്തിനു കീഴെ ഒരു കുപ്പിയിൽ ഇട്ടു വച്ചിരിക്കുന്ന ചക്രത്തിന്റെ തുകയും മററും സൂക്ഷ്മമായിട്ടു അവൾക്കു അറിവുണ്ടായിരുന്നു. ഇങ്ങിനെയുള്ള അനാവശ്യങ്ങളിൽ അവൾ ബഹുമിടുക്കിയായിരുന്നു എങ്കിലും തങ്ങളുടെ പുരയിൽ കിടക്കുന്ന നെല്ലിന്റെ വിലയെന്തെന്നു ഭൎത്താവും ചോദിച്ചാൽ അറിവാൻ പാടില്ല. അവളുടെ മൂത്ത മകന്റെ മരണശേഷമെ ശം ചെറുപ്പക്കാരി ഒരു ക്രിസ്ത്യാനി അമ്മ ആവാൻ തുടങ്ങുന്നുള്ളു.

അവൾ നന്നാകുന്നതിനുള്ള വഴിയിൽ ഒന്നാമത്തതു തങ്ങളുടെ വീടുവിട്ടു ഭൎത്താക്കന്മാരെയും ഉപേക്ഷിച്ചു അവിടെ വന്നു വെററിലയും തിന്നു വൎത്തമാനം പറഞ്ഞു നേരംപോക്കിക്കൊണ്ടിരുന്ന ചില ആഭാസ സ്ത്രീകളെ മെലാൽ അവിടെ കെറരുതെന്നു വിരോധിച്ചതായിരുന്നു.

അപ്പോൾ അവർ അവളെ പരിഹസിച്ചു തുടങ്ങി, "അമ്പൊ അവളുടെ പൊണ്ണുക്കാൎയ്യം. അവളുടെ മാപ്പിള ആശാ

നായിരുന്നപ്പോൾ അഞ്ചു രൂപായെ ഉണ്ടായിരുന്നുള്ളൂ ശമ്പളം. ഇപ്പോൾ അവരുടെ നിശളം കണ്ടോ അവരുടെ അപ്പൻ വെട്ടുകത്തിയുംകൊണ്ടായിരുന്നു നടന്നതു. അതു അവൾ ഓൎക്കുന്നില്ല"

ഈ ഒടുക്കം പറഞ്ഞതു അവൾക്ക ബഹു വ്യസനകരമായിരുന്നു. കാരണം തന്റെ വീട്ടുകാർ മുമ്പു പാപപ്പെട്ടവരായിരുന്നു എന്നു അതിൽനിന്നു വരുന്നു, എങ്കിലും ഈ വിചാരം അന്നേരത്തെക്ക മാത്രമെ ഉണ്ടായിരുന്നുള്ളൂ, അവരുടെ ഹൃദയം നന്നായിത്തുടങ്ങി. നിത്യപ്രാൎത്ഥനകൊണ്ടു അതിൽ വൎദ്ധനവും ഉണ്ടായി.

അവരുടെ പഠിത്വവും തുലോം നിമിഷമായിരുന്നു. അവളെ പഠിപ്പിച്ചു വന്ന തന്റെ ഭൎത്താവു നന്നാ പ്രയാസമുള്ള വാക്യങ്ങളുടെ അൎത്ഥം അവൾ ക്ഷണത്തിൽ പറയുന്നതു കേട്ടു സന്തോഷിച്ചുപോയി അച്ചൻ തന്റെ വേല കഴിഞ്ഞു വീട്ടിൽ ചെല്ലുമ്പോൾ ഊണെ വൃത്തിയായിട്ടു ഒരുക്കി കിണ്ണനും മററും നല്ലപോലെ തേച്ചുവച്ചിരിക്കയും വിളക്ക നല്ലവണ്ണം തെളിഞ്ഞു നില്ക്കയും പുരയിടം വൃത്തിയായിട്ടു തൂത്തു ഇട്ടിരിക്കയും തന്റെ ഭാൎയ്യ വെളുത്ത പുടകയും ചട്ടയുമായിട്ടു കുഞ്ഞിനെ മടിയിൽ വച്ചു വൈകിട്ടത്തേക്കുള്ള പാഠം പഠിപ്പാൻ താല്പൎയ്യത്തോടു കൂടെ ഒരു പുസ്തകവുംകൊണ്ടു ഇരിക്കയും ചെയ്യുവന്ന ആ നാളുകൾ തന്റെ ജീവകാലത്തിൽ വളരെ സന്തോഷമുള്ള ദിവസങ്ങൾ ആയിരുന്നു എന്നു അദ്ദേഹം പറക പതിവുണ്ടായിരുന്നു.

അതുകൂടാതെ ഇങ്ങിനെയും പറഞ്ഞിട്ടുണ്ടു. "ദൈവകൃപയാൽ അവൾ ആ സമയംകൊണ്ടു നന്നാകാതിരുന്നു എങ്കിൽ ഞാൻ സംശയം കൂടാതെ ഇപ്പോൾ ചോവപ്പാടികളിൽ നടക്കയായിരുന്നേനെ. ഞാൻ മിക്കവാറും ഒരു കുടിയനും നുണയനും നിശ്ചയമായിട്ടു ഒരു കള്ളനുമായിത്തീൎന്നു ഇപ്പോഴത്തെ എന്റെ സ്ഥിതിക്ക പകരം ഒരു രക്ഷിതാവു കൂടാതെ വിലങ്ങുമിട്ടു ഒരു അരിഷ്ടനായി മരിക്കേണ്ടിവരുന്നേനെ. എന്നാൽ ഇപ്പോൾ എന്തു വ്യത്യാസം അവരുടെ ശീലം സന്മാൎഗ്ഗത്തിലെക്ക തിരിക തന്നെ ആയിരുന്നു ഇനിക്ക ആവശ്യപ്പെട്ടിരുന്നതു. ഞങ്ങൾ ഒരുമിച്ചു വായിക്കയും സംസാരിക്കയും ചെയ്യു. അവൾ എന്നെ എന്റെ വേലയെ സ്നേഹിക്കമാറാക്കി. എന്റെ മക്കളുടെ മനസ്സുകളെയും നല്ല വഴിയിലേക്ക തിരിക്കുന്നതിനു ഞാൻ മുമ്പിലത്തേതിൽ അധികം

പ്രാപ്തനായി എന്നു ഇനിക്കു തൊന്നിത്തുടങ്ങി. അവർ എന്നെ സ്നേഹിച്ചു നല്ല സമ്മാനങ്ങൾ തെങ്ങൾക്കു ഉണ്ടായിതുടങ്ങി അപ്പോൾ വേലയിൽ കരേററവും ശമ്പളക്കൂടുതലും ഉണ്ടായി. അവൾ ആ അപകടവഴിയിൽനിന്നു എന്നെ മാററാതിരുന്നെങ്കിൽ ഞാൻ നിശബ്ദയും സൂക്ഷ്മക്കുറവുകാരനുമായി മിക്കപ്പോഴും വീട്ടിൽ താമസിക്കുന്നതിന്നു ഇടയായിപ്പോയേനെ. രക്ഷിതാവു കൂടാതെ നമ്മുടെ ചുററും ഉള്ളവരിൽ എത്രയൊ ആത്മകൾ നശിക്കുമ്പോൾ നാം നമ്മുടെ വേലയിൽ ഉറങ്ങുന്നതെങ്ങിനെ എന്നു അവൾ എന്നോടു പറകയുണ്ടായിരുന്നു. പിന്നെ വേറൊരു കരേററം ഉണ്ടായി. അതിലും എന്നെ സഹായിച്ചതു അവൾ തന്നെ. എന്റെ മാന്യ അവസ്ഥകൊണ്ടു ധനവാന്മാരായ ലൌകീക മനുഷ്യരുടെ കൂട്ടത്തിൽ ഞാൻ ആയി. എന്റെ സ്നേഹവും നല്ല മനസ്സും കിട്ടേണ്ടതിന്നു ഞാൻ പലപ്പോഴും അവരുടെ വിരുന്നുകളിൽ ക്ഷണിക്കപ്പെട്ടിട്ടുണ്ടു [പിന്നെ അവരെ എന്നോടു ബന്ധിച്ചിരുന്ന ഇരിമ്പു ചങ്ങല പൊട്ടിക്കേണ്ടു സംഗതിയായ വിശുദ്ധ ശുശ്രൂഷയ്ക്കുള്ള ഒരുക്കം ഇനിക്കുണ്ടായി,] ശമ്പളക്കൂടുതലും അഭിവൃദ്ധിയോടും സൌഖ്യത്തൊടും കൂടിയ ഒരു നല്ല പടുതിയും എന്റെ ഹൃദയത്തിൽ മിക്കപ്പൊഴും ഉള്ള വിചാരങ്ങൾ ആയിരുന്നു. പുറമെ ഞാൻ നല്ലവനെന്നു തോന്നിച്ചു നടന്നു എങ്കിലും ഒരം രഹസ്യവിചാരങ്ങൾ ഇനിക്കു ബഹു രസമായിരുന്നു. അവയെ മുളയിൽവച്ചു തന്നെ നുള്ളിക്കളയുന്നതിനു പകരം പൂത്തു കായിച്ചു ആഖാന്റെ പൊൻകട്ടിപോലെ ആയിത്തീർന്നു. അതു പൊടിച്ചു ദൈവത്തിന്റെ കോപ പാത്രത്തിൽ ഇട്ടു ദഹിപ്പിക്കുന്നതുവരെയും തീരെ സമാധാനമില്ലാഞ്ഞു. ഇങ്ങിനത്ത ഒരു ഹൃദയം പരിശുദ്ധാത്മാവിന്റെ ആലയമാകുന്നതു എങ്ങിനെ ലോകവിചാരങ്ങൾകൊണ്ടു ഞെരുക്കപ്പെടുന്ന ഹൃദയത്തിൽ താൻ എങ്ങിനെ വസിക്കും. വിശുദ്ധശുശ്രൂഷയ്ക്കു തന്നെ താൻ ഏല്പിക്കുന്നതിന്നു ആത്മാവിനാൽ സത്യമായിട്ടു വിളിക്കപ്പെടാത്ത ഒരുവന്റെ മേൽ ബിഷോപ്പിന്റെ കൈവയ്ക്കുന്നതിനു താൻ എങ്ങിനെ സമ്മതിക്കും, ഇല്ല. എല്ലാം ഇല്ലാതാക്കേണം. ഹൃദയത്തിലെ ലോകവിചാരങ്ങൾ അശേഷം നീക്കേണം. ദൈവത്തിന്റെ പൈതൽ "യേശുക്രിസ്തുവിനെയും അവന്റെ കുരിശിലെ മരണത്തെയും അല്ലാതെ മററൊന്നും അറി"വാൻ ആഗ്രഹിക്കയുമരുതു, ഇതു അവ

ന്റെ വഴിയിൽ തന്നെ ചെയ്കയും വേണം. സന്തോഷക രവും സുഖകരവുമായ ഒരു ചൂടുകൊണ്ടല്ല. പൊന്നിനെ ക റയില്ലാതെ എടുപ്പാൻ തക്ക ശക്തിയുള്ള എരിയുന്ന തീകൊ ണ്ടു വേണം. മരണ ദൂതൻ അല്പനാളെക്ക ഞങ്ങളുടെ ചെ റിയ വീട്ടിൽ സഞ്ചരിച്ചു സാവധാനത്തോടെ ഞങ്ങളുടെ ഒന്നാം തരം പൂക്കളിൽ ഒന്നു പറിച്ചു, മേൽ ദൈവത്തിന്റെ തോട്ടത്തിൽ കൊണ്ടുപൊയി ജീവന്റെ വെള്ളം ഒഴുകുന്ന ആററിന്റെ തിരത്തുനടുകയും ചെയ്തു. അപ്പോൾ ഞങ്ങൾ ആ ശവം ഒരു കുഴിയിൽ വച്ചു സംസ്കാര പ്രാൎത്ഥന ഞാൻ തന്നെ ഒരു ഉടഞ്ഞ ഹൃദയത്തോടു കൂടെ വായിച്ചു. "സ്ത്രീയി ൽനിന്നു ജനിച്ച മനുഷ്യനു ജീവിപ്പാൻ അല്പ കാലമെയു ള്ളു. അതു അരിഷ്ടതകൊണ്ടു നിറഞ്ഞുമിരിക്കുന്നു" ആ രാത്രി സംഹാര ദൂതൻവീണ്ടും ഇറങ്ങി. എന്റെ കുഞ്ഞുങ്ങളുടെ അ മ്മയ്ക്കു ജ്വരം തുടങ്ങുകയും ചെയ്തു. പത്തു ദിവസത്തേക്ക മ രണം വാതില്ക്കലെന്നപോലെനിന്നു. എങ്കിലും കേറിയില്ല; "സമ്പത്തും സൌഖ്യവും അഭിവൃദ്ധിയും സ്ഥാനവും ഇനി ക്കുള്ള സൎവ്വസ്വവും തന്നെ എടുത്തുകൊൾക എങ്കിലും ഒരു നിക്ഷെപത്തെ ഇനിക്ക വിട്ടുതന്നാൽ ഞങ്ങൾ ശരീരവും ആത്മാവും മനസ്സും നിനക്ക വീണ്ടും തരാം". എന്നിങ്ങിനെ ഞാൻ വാദിച്ചു. എന്റെ പ്രാൎത്ഥന ചെവിക്കൊണ്ടു. ദൈവം ഞങ്ങൾക്ക വേണ്ടുന്ന ഭക്ഷണമല്ലാതെ സമ്പത്താകട്ടെ ദാ രിദ്ര്യമാകട്ടെ തന്നിട്ടില്ല. എങ്കിലും അതിനെക്കാൾ വലിപ്പം അവൻ തന്നെത്തന്നെ ഞങ്ങൾക്ക വേണ്ടിത്തന്നതാകുന്നു. "കണ്ടാലും ഞാൻ എല്ലായ്പോഴും നിങ്ങളോടു കൂടെയാകുന്നു. ലോകാവസാനംവരെ തന്നെ"



## ൧൨ാം അദ്ധ്യായം.

ഉപദേശി കോശികുര്യന്റെ വീട്ടിൽ വന്നുപോയി ചി ല ദിവസങ്ങൾ കഴിഞ്ഞ ഒരു ശനിയാഴ്ച ഉച്ച തിരിഞ്ഞു മേടയിടവ മാസം കാലമായിരുന്നതുകൊണ്ടു നല്ല പ്രകാ ശമുള്ള ഒരു ദിവസമായിരുന്നു. ആയിട ഒന്നു രണ്ടു മഴപെ യ്യതിനാൽ വീട്ടിനു ചുററുമുള്ള സസ്യങ്ങൾ എല്ലാം നല്ല പ ച്ചനിറമായിട്ടിരുന്നു.

കയറുകൾ വഴി പ്ലാവിന്റെയും മററും ഉച്ചിവരെ കേറി യ അഞ്ഞൂറോളം കാച്ചിലിന്റെ വള്ളികൾ ൫൦ തോട്ടത്തി ന്ന നന്നാ ഭംഗികൂട്ടി. നിലത്തു പടന്ന കിടന്ന വെള്ളരിയു ടെയും മത്തയുടെയും മഞ്ഞപ്പൂക്കൾ പല മാതിരി കാഴ്ചകൾ ക്ക ഇടയാക്കുകയും ഏതു കാററിനെയും എതൃക്കത്തക്കവ ണ്ണം ഉറപ്പുള്ള തണ്ടേൽ നില്ക്കുന്ന ചേനയുടെ കുടപോലെ യുള്ള ആകൃതിയെ കണ്ടു അതിശയിക്കേണ്ടതിന്ന കണ്ണിനെ ഒരുക്കുകയും ചെയ്യു.

പിന്നെ ഒരു പന്തിക്കുകയും അതിന്ന വിപരീതമായിട്ടു ചീരയുടെ ചുവന്ന ഇലകളും തണ്ടുകളും കാണുന്നവൎക്ക തീ രുമാനം ചൂടില്ലെന്നു തോന്നിപ്പോകത്തക്കവണ്ണം അത്ര കുററ മില്ലായ്മയുടെ ലക്ഷണം കാണിക്കുന്ന ചീനിയുടെ ചെറിയ വെളുത്ത പൂക്കളും ഉണ്ടായിരുന്നു. പിന്നെയും നാം ചേനയു ടെ മുകൾഭാഗത്തു വിശേഷമായ തോരണംപോലെ നില്ക്കു ന്ന കാച്ചിൽ വള്ളികളെയും മററും നോക്കി വിചാരിക്കുമ്പോ ൾ ആനയുടെ വാസസ്ഥലങ്ങളെ ഭംഗി പിടിപ്പിക്കയും ക്രൂ രതയുള്ള കടുവായുടെ ഗുഹകളുടെ ചുററും പടന്ന കിടക്കയും ചെയ്യുന്ന സന്തോഷകരമായ പുഷ്പങ്ങളെ മനുഷ്യർ വള ൎത്താതിരിക്കുന്നതിനെക്കുറിച്ചു മനസ്സാപപ്പെടാതെ ഇരിപ്പാ ൻ പാടില്ല.

സന്തോഷം വരുത്തുന്നതായ ചുവന്ന കാക്കപ്പൂവൊ മു ണ്ടവള്ളിയുടെ വല്യവെളുത്ത പുഷ്പമൊ കാട്ടിൽനിന്നുകൊ ണ്ടുവന്നു നടുന്നതിന്ന ആരും തുനിയുന്നില്ല. തൂണുകളായി ട്ടും വളച്ചുവാതിലുകളായിട്ടും നമ്മുടെ ഭംഗിയുള്ള ആറുകളുടെ തീരങ്ങളിൽ ആകൃതി വെള്ളത്തിൽ പ്രതിബിംബിച്ചുകൊണ്ടു വളരുന്നതും സന്തോഷം വൎദ്ധിപ്പിക്കുന്ന പുഷ്പങ്ങളോടു കൂ ടിയവയുമായ വള്ളികൾ ആരും നൊക്കാതെ വിട്ടുകളയുന്നു. ഇന്ത്യായിലെ അമ്മമാരും മക്കളുമെ ഒരു പുഷ്പത്തിന്റെ ആ കൃതിയിൽ ഇത്ര അതിശയമായി തന്റെ സ്നേഹവും സൎവ്വ ശക്തിയും വെളിപ്പെടുത്തുന്ന ആ ആളിന്ന സ്തോത്രം കൊടു ക്കുന്നതിന്ന നിങ്ങളുടെ ഹൃദയങ്ങളെ ഉദ്യോഗിപ്പിക്കയും നി ങ്ങൾ നിങ്ങളുടെ കിടക്കകളിൽനിന്ന എഴുനീററു വരുമ്പോൾ കാലത്തെ കാററൊടു കൂടെ വരുന്ന പുഷ്പങ്ങളുടെ സുഗന്ധം നിങ്ങളെ എതിരേല്ക്കുകയും ചെയ്യേണ്ടതിന്ന പ്രകൃതിയുടെ ൫൦ രത്നങ്ങളിൽ ചിലതു നിങ്ങളുടെ വീടുകളുടെ മുമ്പിൽകൊണ്ടു വന്നു നടാത്തതു എന്തുകൊണ്ടു?

എന്നാൽ ഞാൻ മാവിൻചുവട്ടിലെ പിള്ളെരുടെ കാൎയ്യം മറന്നു പൊകുന്നു അവർ കളി കഴിഞ്ഞ ഇപ്പൊൾ വന്നെയുള്ളു. ഇലകളുടെ ഇടയിൽ മറഞ്ഞു നില്ക്കുന്ന പൂക്കളെന്നു കാഴ്ചക്കാൎക്കു തോന്നത്തക്കവണ്ണം ആ മൂന്നു ചെറിയ പെൺ പൈതങ്ങൾ തങ്ങളുടെ നീണ്ടു കറത്ത തലമുടി പുറകോട്ടു അഴിച്ചു ഇട്ടിരുന്നു. ആ നല്ല അമ്മുമ്മയും തന്റെ മടിയിൽ കുഞ്ഞുമായിട്ടു അവിടെ ഉണ്ടായിരുന്നു. അവൻ ഒരു ശോഭയുള്ള പൂക്കൊട്ടു വലിച്ചു പറിക്കയും പ്രസാദംകൊണ്ടു തൊഴിക്കയും ഉരുളുകയും അപ്പഴപ്പൊൾ കൊച്ചുപെങ്ങന്മാർ പുറത്തു കുത്തീട്ടു അധികം ചിരിക്കയും ഒളിച്ചിരിപ്പാൻ ശ്രമിക്കയും ചെയ്യുകൊണ്ടിരുന്നു. നമുക്കു ഇതിനു മുമ്പു പറവാൻ ഇടയുണ്ടായിട്ടില്ലാത്ത വെറൊരാൾ കൂടെ അവിടെ ഉണ്ടായിരുന്നു. അവൻ ൟ സമയം കുഞ്ഞിന്റെ ചിരി കണ്ടു അവരുടെ കൂടെ വന്നു കൂടി. അതു കൊശികുയ്യന്റെ മൂത്ത മകൻ വറുഗീസു തന്നെ. അവനു മറിയത്തിനോളം നീളമുണ്ടായിരുന്നെങ്കിലും രണ്ടു വയസ്സിനു ഇളപ്പമായിരുന്നു. അവൻ ഇപ്പോൾ ഇളവുകിട്ടി വീട്ടിൽ വന്നിരിക്കയായിരുന്നു. അവന്റെ ആകൃതികൾ പെങ്ങന്മാരുടേതുപോലെ ഭംഗിയുള്ളതല്ലായിരുന്നു എങ്കിലും അവന്റെ കണ്ണിൽ പരമാൎത്ഥതയുടെയും മുഖത്തു ദയയുടെയും ഭാവങ്ങൾ ഉണ്ടായിരുന്നതു കണ്ടാൽകൊള്ളാമെന്നു ഏവൎക്കും തോന്നും. തന്റെ ക്ലാസ്സിൽ ചിലരുടെ കള്ള നോട്ടത്തിനു വിപരീതമായിരുന്നു ഇവന്റെ ഭാവം. അതിനാൽ ഇവന്റെ കാൎയ്യത്തിൽ പലപ്പൊഴും ആശാന്മാൎക്കു ബഹു താല്പൎയ്യമായിരുന്നു. ഒരു കുററത്തെയൊ അറിയാതെ വന്ന ഒരു അബദ്ധത്തെയൊ ഏററു പറവാൻ അവനു നല്ല ധൈൎയ്യമുണ്ടായിരുന്നു. "ആശാനെ ഞാനതു ചെയ്തതാണു. ഇനിക്കു അതുകൊണ്ടു ദുഃഖവുമുണ്ടു" എന്നിങ്ങിനെ മാത്രമായിരുന്നു ഒരു കുററത്തിൽനിന്നു ഒഴിയുന്നതിനു അവൻ പറഞ്ഞുവന്നതു. നേരുപറവാൻ ധൈൎയ്യമില്ലാത്തവരെ അവൻ നന്നാ നീചരെന്നു വിചാരിച്ചുകളയും. ഒരിക്കൽ ഒരു ചെറുക്കൻ ഭയാൎത്ഥം ആയിട്ടു ഏതാണ്ടൊ സംസാരിക്കയും സത്യത്തെ മറെക്കയും ചില ചെറിയ ദോഷ്ഷകൾ പറകയും ചെയ്തതു അവൻ കേട്ടിട്ടു "നുണയന്മാരെ ഞാൻ വെറുക്കുന്നു ൟ ക്ലാസ്സിൽനിന്നു പോകുവാൻ ഞാൻ കഴിയുന്നതുപോലെ ശ്രമിക്കും" എന്നു പറഞ്ഞു. അവൻ അങ്ങിനെ തന്നെ ചെയ്യു. പിന്നൊരു മാസത്തിൽ

അവൻെറ അതിശ്രദ്ധ്ധാന്തികൊണ്ടു നാലാം ക്ലാസ്സിൽ കേറുവാൻ ഇടയായി. ഒന്നാമനാകുവാൻ അവനു കഴിഞ്ഞില്ലെങ്കിലും "സത്യമുള്ള ചെറുക്ക"നെന്നു പേരു അവനു കിട്ടി "പുസ്തകവും അതിൻെറ കഥയും" എന്നു പേരായ ഒരു വിശെഷപ്പെട്ട പുസ്തകം അവനു വിരുതു കിട്ടുകയും ചെയ്തു.

അവൻെറ കയ്യിൽ ൟ പുസ്തകവും തോളേൽ ഒരു ഇണങ്ങിയ അണ്ണാനുമായിട്ടു അമ്മുമ്മയുടെയും കുഞ്ഞിൻെറയും അടുക്കൽ വന്നു ഇരുന്നു. അതിനെ അവൻെറ പെങ്ങന്മാരുടെ തോളേൽ വച്ചപ്പോൾ അവർ ചിരിച്ചുംകൊണ്ടു മാവിൻെറ ചുററും ഓടിനടന്നു. അപ്പോൾ അവൻെറ മുഖത്തു ചുണയും കുരുകുരുപ്പുമുള്ള ഒരു ഭാവം കാണായിരുന്നു. പിന്നെ അവൻ അവരെ ആ തോട്ടത്തിലൊക്കെയും ഇട്ടോടിച്ചു. അവർ കാച്ചിൽവള്ളികളുടെ ഇടവഴി ഓടുമ്പോൾ ചിലസമയം ഒരു കാപ്പിയുടെ ഇരുണ്ട ഇലകൾക്കു മറഞ്ഞിട്ടു കാണാതെവരികയും ചിലപ്പോൾ അവൻെറ മുമ്പിൽവന്നു ചാടിപ്പോകയും അപ്പോൾ അവർ സന്തോഷംകൊണ്ടു നിലവിളിക്കയും ചെയ്തു അങ്ങിനെ രണ്ടു കൂട്ടക്കാരും നിറുത്തുവാൻ മനസ്സില്ലാതെ ഓടി. അവർ മാവിൻെറ ചുവട്ടിൽ തിരിച്ചു വരുവാൻ ശ്രമിക്കുംതോറും അവൻ എല്ലാടത്തും ചെന്നുതടുക്കയും അണ്ണാനെ കാണിച്ചുപേടിപ്പിക്കയും ചെയ്കതിനാൽ അവർ ചിരിച്ചുംകൊണ്ടു ഓടിപ്പോയി.

എങ്കിലും അടുക്കലുള്ള പറമ്പിൽനിന്നു "നിറുത്തു" എന്നൊരു ശബ്ദം ഉണ്ടായ ഉടനെ കളിനിന്നു. എല്ലാവരും ആ ശബ്ദം ഉണ്ടായ സ്ഥലത്തേക്കു നോക്കിനിന്നു. അവരുടെ അരികെ മതിലിൻെറ മറുവശത്തു ഒരു മാന്യനായ വൃദ്ധൻനിന്നു. ആ ആളിൻെറ മുണ്ടും പൂണനൂലും കണ്ടു ഒരു ബ്രാഹ്മണനെന്നും അടുത്തു നോക്കിയപ്പോൾ കണ്ണുപൊട്ടനെന്നും അവർ അറിഞ്ഞു. ഒരു ബാല്യക്കാരൻ ഒരു പാത്രത്തിൽ കുറെ വല്യഭംഗിയുള്ള മാങ്ങായുമായിട്ടു ആയാളുടെ അടുക്കൽ ഉണ്ടായിരുന്നു. അവരെല്ലാവരും തൻെറ ചുററും നില്ക്കുന്നു എന്നു ആ വൃദ്ധൻ അറിഞ്ഞപ്പോൾ ഇങ്ങിനെ പറഞ്ഞു തുടങ്ങി. "എൻെറ കുഞ്ഞുങ്ങളെ ഞാൻ നിങ്ങളുടെ ശബ്ദത്തിൽ മിക്കപ്പോഴും ശ്രദ്ധിക്കുന്നുണ്ടു. ഇനിക്കു സന്തോഷം വരുത്തുന്നതിനുള്ള പാട്ടു അതു മാത്രം. എന്നോടു വർത്തമാനം പറയെണ്ടതിനു നിങ്ങളെ എൻെറ അടുക്കൽ വരുത്തുവാൻ ഞാൻ പലപ്പോഴും ശ്രമിച്ചിട്ടുണ്ടു. എന്തെന്നാൽ ഞാൻ ഒ

രു ഏകാകിയായ പൊട്ടക്കണ്ണനാകുന്നു. എന്നെ അച്ഛനെ ന്നു വിളിപ്പാൻ കുഞ്ഞുങ്ങളുമില്ല." അവൻ ഇതു പറഞ്ഞ പ്പോൾ കണ്ണുനീരു അവന്റെ കണ്ണിൽനിന്നു ഒഴുകി പിള്ളെ രെല്ലാം അല്പനേരത്തേക്കു മിണ്ടാതെനിന്നു. അപ്പോൾ വൃ ദ്ധൻ കണ്ണുനീരു തുടച്ചുകളഞ്ഞു നന്നാ പ്രയാസപ്പെട്ടു ഇ ങ്ങിനെ പറഞ്ഞു. "ഞാൻ ഒരു ഭോഷനായ വയസ്സൻ ത ന്നെ. നിങ്ങൾ കൊച്ചുപിള്ളേരല്ലെ. നിങ്ങൾക്കു ദുഃഖത്തെ കുറിച്ചു ഒന്നും അറിഞ്ഞുകൂടായെല്ലൊ. കുറെ പഴുത്ത നല്ല മാങ്ങാ നിങ്ങൾക്കായിട്ടു ഞാൻ കൊണ്ടുവന്നിട്ടുണ്ടു. നിങ്ങളു ടെ അടുക്കൽ വരുന്നതിനു ഇടയാകുന്നതിനു മുമ്പു ഇതെല്ലാം എത്തിപ്പോകുമെന്നു ഞാൻ ഓർത്തു"

പിന്നെയും അവൻ പറഞ്ഞു, "നിങ്ങൾക്കു മതിലോടു കു റെക്കൂടെ അടുത്തുവരാമൊ. എന്റെ കൈകൊണ്ടു തന്നെ വേണം നിങ്ങൾക്കു അവ തരുന്നതു, മറിയത്തിന്റെ തല യിൽ അവന്റെ കൈവച്ചു "ഇതാരു" എന്നും "ഇതും ഇതും ഇതും ഇതും" എന്നു മറ്റെ നാലു തലകളിലും കൈതൊട്ടു. "നിങ്ങൾ ഇനിയും വന്നെന്നെ കാണെണം നിങ്ങളുടെ മു ഖത്തെ ശോഭ എന്റെ മെൽ തട്ടുന്നതായി ഇനിക്കു തൊ ന്നുന്നു" എന്നും അവൻ പറഞ്ഞു. വരാം എന്നു അവരെ ല്ലാവരും അനുസരിച്ചു. അവന്റെ കണ്ണു കാണ്മാൻ വഹി യാതായിട്ടു എത്ര നാളായി എന്നു മറിയം ചൊദിച്ചു.

"അഞ്ചു വൎഷം" എന്നു അവൻ പറഞ്ഞു. "൧൦ം വീട്ടിൽ തന്നെയൊ അത്രനാളും പാൎത്തതു"

"ഉവ്വ ഞാൻ ജനിച്ചതും ഇവിടെ തന്നെ. നിങ്ങൾ എ ന്നെ മുമ്പുകണ്ടിട്ടില്ലയൊ" "ഇല്ല" എന്നവരെല്ലാവരും പ റഞ്ഞു.

ഉടനെ ബ്രാഹ്മണൻ! ഇതതിശയം ഞാൻ നിങ്ങളിൽ ചി ലരെ കാണുകയും നിത്യം നിങ്ങളെക്കുറിച്ചു കെൾക്കയും ചെ യ്തിട്ടുണ്ടു. ദസ്നേഹിതന്മാരും ശേഷക്കാരും എല്ലാം കഴിഞ്ഞിട്ടു ഇപ്പോൾ നിങ്ങൾ മാത്രമെ ഇനിക്കുള്ളു എന്നു ഞാൻ കണ്ടു റിഞ്ഞു." ഇതു ഒരു വല്ല്യ ദുഃഖഭാവത്തിലായിരുന്നു പറഞ്ഞ തു. അവൻ ബ്രാഹ്മണൻ തന്നെ എങ്കിലും അജ്ഞാനിയാ ണല്ലൊ. അതുകൊണ്ടു കണ്ണുംപൊട്ടിയിരിക്കുന്ന ൧൦ം വയ സ്സുകാലത്തു അവനെ സന്തോഷിപ്പിപ്പാൻ ക്രിസ്ത്യാനി മാ ൎഗ്ഗത്തിന്റെ വാഗ്ദത്തങ്ങൾ ഒന്നും അവനു ഇല്ലെല്ലൊ എ ന്നു മറിയത്തിന്റെ മനസ്സിൽ തൊന്നി.

അവൾ പേടിച്ച് ഏതുപ്രകാരം താൻ പറയുന്നതു അവ ൻ കയ്ക്കൊള്ളും എന്നുള്ള സംശയത്തോടു കൂടെ ഇങ്ങിനെ പറഞ്ഞു "ഞങ്ങൾ ക്രിസ്ത്യാനിപ്പൈതങ്ങൾ ആണ. ആകാ ശവും ഭൂമിയും സൃഷ്ടിച്ച മഹാ ദൈവത്തിന്റെ പുത്രനായ കൎത്താവീശൊമശിഹായെ സ്നേഹിപ്പാൻ ഞങ്ങൾ പഠിച്ചി ട്ടുമുണ്ടു. ൟ കാൎയ്യം നമ്മൾ അറിഞ്ഞാൽകൊള്ളാം എന്ന ഞാ ൻ ആഗ്രഹിക്കുന്നു. അപ്പോൾ ഭാഗ്യവും സമാധാനവും ഉ ണ്ടാകും"

ബ്രാഹ്മണൻ ഭാഗ്യമോ എന്റെ കുഞ്ഞെ ഞാൻ എന്റെ ജീവകാലം മുഴുവൻ ഭാഗ്യവും സമാധാനവും തിരക്കി നട ന്നു. പത്തുവൎഷം ഞാൻ ഒരു തീൎത്ഥയാത്രയിൽ കഴിച്ചുകൂട്ടി. ഗംഗയിലെ വെള്ളം ഞാൻ കുടിച്ചു. വളരെ നാളുകൾ ഞാ ൻ ചുമ്മായിരുന്നു ശാസ്ത്രങ്ങൾ പഠിച്ചു. അനേകം പേരിൽ നിന്ന സ്തുതിയും നെടി. എങ്കിലും ഒരു മാത്രനേരത്തെ സമാ ധാനം ഉണ്ടായിട്ടില്ല. തീരെ വൃദ്ധനായപ്പോൾ ഞാൻ ൟ വസ്തുക്കളുടെ ഒക്കെയും ഉടമസ്ഥനായി തിരിച്ചുവന്നു. എങ്കി ലും ആശയാകട്ടെ സമാധാനം ആകട്ടെ ഇല്ല"

അവൻ നിമിഷം ൟ നല്ല ഉത്തരംകൊടുത്തതുകൊണ്ടു കൎത്താവായ മശിഹായെക്കുറിച്ച കുറെക്കൂടെ പറവാൻ മറി യം ആഗ്രഹിച്ചു. എങ്കിലും അവൾ ഇത്ര മാത്രം പറഞ്ഞു. "ഞങ്ങളുടെ ശബ്ദത്തിൽ നമ്മൾ ഇത്ര സന്തോഷത്തോടെ ശ്രദ്ധിക്കുന്നത എന്തു? എന്റെ അപ്പനും അമ്മയും ദയയു ള്ള വാക്കുകൾ പറഞ്ഞു സന്തോഷിപ്പിക്കേണ്ടതിനു ഞങ്ങളു ടെ വീട്ടിൽ ചിലപ്പോഴെങ്കിലും വന്നിട്ടില്ലാത്തതു എന്തു കൊണ്ടു?

ബ്രാഹ്മണൻ മഹാ വേദനയോടെ "ഹാ എന്റെ കുഞ്ഞെഒ രു മനുഷ്യഹൃദയം വഹിക്കേണ്ട അരിഷ്ടതയുടെ അധികത്വ ത്തെക്കുറിച്ച നീ ഒന്നും അറിഞ്ഞിട്ടില്ലല്ലൊ" എന്നു പറഞ്ഞു.

ഇത്ര വ്യസനകരമായ ഒരു സംഗതി താൻ പറഞ്ഞതി നെ കെട്ടതുകൊണ്ടു മറിയം നന്നാ ദുഃഖിച്ചു. "നാളെ ഞങ്ങ ൾവന്നു കാണാം" എന്നു പറഞ്ഞു ഉടനെ "ഇല്ല നാളെ ഞാ യറാഴ്ചയാണ നാളെകഴിഞ്ഞുവരാം" എന്നു പിന്നെയും പ റഞ്ഞു.

അവർ ഇങ്ങിനെ യാത്രപറവാൻ ഭാവിച്ചപ്പോൾ അയാ ൾ "നിങ്ങൾ ക്രിസ്ത്യാനിക്കുഞ്ഞുങ്ങളാണെന്നു നീ പറഞ്ഞ തുകൊണ്ടു വായിക്കാമായിരിക്കും" എന്നു പറഞ്ഞു.

"ഉവ്വ ഞങ്ങൾക്കെല്ലാവൎക്കും വായിക്കാമെന്ന അവർ പറഞ്ഞു.

"എന്നാൽ നിങ്ങളുടെ കയ്യിൽ രസമുള്ള കഥകൾ അടങ്ങിയിരിക്കുന്ന നല്ലപുസ്തകങ്ങൾ കാണുമായിരിക്കുമെല്ലോ"

"ഉവ്വ വളരെ പുസ്തകങ്ങളും നല്ല കഥകളും ഉണ്ടു. കുരുടനായ ബാൎതീമെയസ് എന്ന ഒരു പൊട്ടകണ്ണന്റെ കഥയുണ്ടു, അതുകെൾക്കാൻ മനസ്സുണ്ടൊ"

"നല്ല മനസ്സു. കുഞ്ഞു അതെന്റെ അടുക്കൽകൊണ്ടുവരെണം. ശാസ്ത്രത്തിൽനിന്ന ഒരു ഗുണവും സിദ്ധിക്കാൻ പാടില്ലെന്ന വന്നതുവരെ ഞാൻ അതു പഠിച്ചു എന്നാൽ പിന്നയാകട്ടെ" അനന്തരം വൃദ്ധൻ ബാല്യക്കാരന്റെ കൂടെ തിരിച്ചുപോകയും ചെയ്തു.

അവരെല്ലാവരും കൂടെ മാവിന്റെ മൂട്ടിൽ ചെന്നപ്പോൾ ഇങ്ങിനെ പറഞ്ഞു. അമ്മുമ്മെ ഞങ്ങൾ ഒരാളിനെ കണ്ടു, അവന്റെ കാൎയ്യം അതിശയം തന്നെ അവൻ തീരെ നിൎഭാഗ്യനും പൊട്ടകണ്ണനുമാകുന്നു. പൂണനൂലു ഉണ്ടെങ്കിലും അവൻ രക്ഷിതാവിനെ അറികയാകട്ടെ സ്നേഹിക്കയാകട്ടെ ചെയ്യായ്കകൊണ്ടു സമാധാനമില്ല. അവൻ ഞങ്ങൾക്കു മാങ്ങാ തന്നു. ഞങ്ങളുടെ ശബ്ദം അവൻ ദിവസവും ചെവിഓൎത്തു കെൾക്കാറുണ്ടു ഞങ്ങൾ അവന്റെ അടുക്കൽ ഇനിയും പൊയി ഞങ്ങളുടെ കഥകളിൽ ചിലതു അവനെ വായിച്ചുകെൾപ്പിക്കും അവനിവിടെ പാൎക്കുന്നതു അമ്മുമ്മ അറിഞ്ഞിട്ടുണ്ടൊ?

"ഉവ്വ അവൻ വലിയ പരിശുദ്ധന്റെ ഭാവത്തിൽ ഇരിക്കുന്നു. അവൻ നിങ്ങളോടു അടുത്തുവന്നു എങ്കിൽ അതിശയം തന്നെ" എന്ന അവൾ പറഞ്ഞു.

"ഹെ അവനു അശുദ്ധിയെക്കുറിച്ചു ഒട്ടുംശങ്കയില്ല. ഞങ്ങളെ അവന്റെ അടുക്കൽ വിളിച്ചു അനുഗ്രഹിക്കുന്നതുപോലെ അവന്റെ കൈ ഞങ്ങളുടെ തലകളിൽ വച്ചു"

മറിയം. "ഞാൻ അവിടെ പോകുന്നതിനു അപ്പൻ വിരോധിച്ചെക്കുമൊ. ഇല്ലെന്നു ഞാൻ ആശിക്കുന്നു. ആ വൃദ്ധനെ ഭാഗ്യവാനായിക്കാണ്മാൻ ഞാൻ ആഗ്രഹിക്കുന്നു. പൌലുസിനെപോലെ അവനും ക്രിസ്ത്യാനി ആയെച്ചാൽ എത്ര വിശേഷം. വൃദ്ധ സ്ത്രീ ൭൦ വൎത്തമാനത്തിങ്കൽ കണ്ണുതുറന്ന ഒരു ബ്രാഹ്മണൻ ക്രിസ്ത്യാനിയായിത്തീരുക എന്നുള്ളതു ഒരിക്കലും കേട്ടിട്ടില്ല എന്നു പറഞ്ഞു.

മറിയം. "ഞാനും കേട്ടിട്ടില്ല. എങ്കിലും അവൻ ബ്രഹ്മാവിനെ സേവിച്ചിട്ടു ഒരാശയും ആശ്വാസവും ഇല്ലാതിരിക്കെ ഇവിടെ സന്തോഷവും പിന്നീടു നിത്യസമാധാനവും ഉണ്ടാകുന്ന ഒരു സ്ഥിതിയിലെക്കു തിരിയേണ്ടയൊ. വിദ്യകളെയും ക്രിസ്ത്യാനി മാൎഗ്ഗത്തെയും കുറിച്ചു വായിക്കയും പഠിക്കയും ചെയ്യുമ്പോൾ ബ്രാഹ്മണരുടെ ഹൃദയത്തിൽ വെളിച്ചമുണ്ടാകും. അവരുടെ നിഗളം കുടെയും അവൎക്കു ഉപകാരമായിത്തീരും. എങ്ങിനെയെന്നാൽ വൎണ്ണനവിൽ ഹീനന്മാരുടെ കൂട്ടത്തിലാകുന്നതിനെക്കുറിച്ചു അവൎക്കു ലജ്ജതോന്നും"

ഇങ്ങിനെ അവർ സംഭാഷണം ചെയ്യുമ്പോൾ മറിയം തിരാറായ ഒരു പണിച്ചട്ടയേൽ അസാരം തയ്യലുണ്ടായിരുന്നതു തയ്ക്കുയായിരുന്നു. അതിന്റെ പുറത്തു പട്ടുനൂൽകൊണ്ടു അവൾ ഉണ്ടാക്കിയ കുരിശു പ്രിയത്തോടെ നോക്കി തിരിഞ്ഞു വറുഗീസിനൊടു "അമ്മയ്ക്കു പിറന്നാൾ സമ്മാനത്തിനായിട്ടു നീ വല്ലതും ഒരുക്കീട്ടുണ്ടായിരിക്കുമെന്നു ഇനിക്കു തോന്നുന്നില്ല" എന്നു പറഞ്ഞു.

ഇതിങ്കൽ വറുഗീസു ഉറക്കത്തിൽ നിന്നെന്നപോലെ ഒന്നു നടുങ്ങി. ബ്രാഹ്മണനോടു വൎത്തമാനം പറഞ്ഞതിൽ പിന്നെ അവന്റെ മുഖവും ഭാവവും തീരെ വ്യത്യാസപ്പെട്ടിരുന്നു. അവന്റെ മനസ്സിൽ ഏതാണ്ടൊ ഒരു അഗാധ വിചാരം ഉണ്ടായിരുന്നു.

"ഉവ്വ ഇനിക്കുണ്ടു" എന്നു അവൻ പറഞ്ഞു വീട്ടിലെക്കു ഓടി ഒരു വിശറിയുംകൊണ്ടു ഉടനെ തിരിച്ചുവന്നു.

"ഇതു ഞാൻ ഉണ്ടാക്കിയതാണു. ഒരം കൈപിടിയേലുള്ള സൎപ്പംപോലും എന്റെ പിച്ചാത്തികൊണ്ടു വെട്ടിയതു തന്നെ" എന്നു അവൻ പറഞ്ഞു.

മറിയം. "ഇതു ബഹു ചേലുതന്നെ. നീ ശീവറുഗീസു പുണ്യവാളച്ചനല്ലെങ്കിലും കുറഞ്ഞ പക്ഷം ശീവറുഗീസും മഹാ സൎപ്പവും തന്നെ"

വറുഗീസു. മറിയം! ബ്രാഹ്മണന്റെ മുഖംപോലെ മററൊരാളിന്റേതും ഓൎക്കുന്നില്ലെ?

മറിയം. "ഇല്ല. നീയൊ?"

വറുഗീസു. "ഉവ്വ ഞാൻ അതു ഓൎത്തോൎത്തിരിക്കുന്നു"

മറിയം. ആരുടെയാ?

വറുഗീസു. "നമ്മുടെ അമ്മയുടെ മുഖം തന്നെ"

## ൰൩ാം അദ്ധ്യായം.

സൂൎയ്യൻ പിന്നെയും ഒരു ശാബതദിവസത്തിൽ ആ കുഡുംബത്തിന്റെ മേൽ പ്രകാശിച്ചു കോശികയ്യന്റെ ദുഃഖമുഖത്തിൽ അല്പമായി ഒരു മാററം കാണ്മാനുണ്ടായിരുന്നു വെപ്പുകാരനായ ഉടദേശി മറിയത്തോടു മന്ത്രിച്ചു ആ ചുരുക്കമായ വാക്കുകൾ വൃദ്ധനായ പുലയനെ ഇനിയും കണ്ടെത്തിയേക്കാം എന്നു ഒരു ആശ അവളിൽ വരുത്തി. തന്റെ അപ്പന്റെ മനസ്സും ആ സ്വഭാവത്തിൽ ആക്കേണ്ടതിനു അവൾ ശ്രമിക്കയും ചെയ്തു. എങ്കിലും ഓരൊ ദിവസം കഴിഞ്ഞുപൊകയും വൎത്തമാനങ്ങൾ ഒന്നും അറിയാതിരിക്കയും ചെയ്കകൊണ്ടു ആ ആശ അവളിൽ ഇല്ലാതായിപ്പോയി. താൻ ഒരു അരിഷ്ടകുലപാതകനെന്നു തന്നെത്താൻ തോന്നുകയും ചെയ്തു. എന്നാൽ ഇപ്പോൾ അവന്റെ ശ്രദ്ധ മററുകാൎയ്യങ്ങളിൽ ആയിരുന്നു. അവന്റെ മനോസാക്ഷിഭാരം കാൎയ്യത്തിൽ പൂൎണ്ണസൌഖ്യത്തോടിരുന്നൊ ഇല്ലയൊ എന്നുള്ളതു പിന്നീടു അറിയാം.

കുഡുംബം ആസകലവും പള്ളിയിൽപോകുവാനായിട്ടു ഒരുങ്ങിയിരുന്നു. അവരെ കൊണ്ടുപോകേണ്ടതിനു ഒരു വല്യ വള്ളം കടവിൽ കിടപ്പുണ്ടായിരുന്നു തന്റെ അമ്മയ്ക്കു അന്നു കിട്ടിയ ചെറിയ സമ്മാനങ്ങളൊടു കൂടെ പള്ളിയിൽ പോകുവാൻ ഒരുങ്ങിയിറങ്ങിയതു കണ്ടു മറിയം നന്നാ പ്രസാദിച്ചുനിന്നു. മറിയം തന്നെ കൊടുത്തതും കഴുത്തിനു ചുററും കയ്യുലും പട്ടുനൂൽകൊണ്ടുള്ള ചിത്രത്തയ്യലോടു കൂടിയതുമായ പണിച്ചട്ട അവൾ ഇട്ടിരുന്നു. അപ്പന്റെ സമ്മാനമായിട്ടുവളരെ വീതിയിൽ കരവുള്ള ഒരുകവണിയും അമ്മമ്മ കൊടുത്ത വിശേഷമായ ഒരു പുടകയും അവൾ ധരിച്ചിരുന്നു. ഭംഗിയുള്ള കൊച്ചുവിശറി അവളുടെ കയ്യിലും ഇരുവ പൊൻ മക്കളുടെ ചെറിയ മുത്തു സഞ്ചിയും ചുവപ്പുശിലകൊണ്ടുള്ള പണമടിശീലയും അവളുടെ പുടകയുടെ വല്യ ഞൊറിവുകളുടെ ഇടയിലും ഉണ്ടായിരുന്നു.

അവൾ അനുസരണവും കീഴമൎച്ചയുമുള്ള ഒരു ശീലത്തൊടു കൂടി സാവധാനവും സ്നേഹവുമുള്ള ഒരു അമ്മയായിരുന്നു. അതുകൊണ്ടു തന്റെ ഭൎത്താവിന്റെ മാററങ്ങളിലൊക്കെ അവൾ ചേൎന്നിരുന്നു, അവൻ ഒരു സുറിയാനിക്കാരനായി അവരുടെ പ്രാൎത്ഥനകളിൽ കൂടി നടന്നപ്പോൾ അ

വൾ സാവധാനത്തിൽ അവന്റെ പിന്നാലെപോയി. അവൾ കൊച്ചിലെ പരിചയിച്ചിട്ടുള്ള പ്രൊത്തെസ്താന്തു പള്ളിയിൽ അവൻ പോയപ്പോൾ . അവളും വിരോധം കൂടാതെ അവന്റെ കൂടെപോയി.

അവൾ തന്റെ മക്കളെ എല്ലാവരെക്കാളും സുന്ദരി ആയിരുന്നു. വെയിലത്തു മിന്നിയ ശോഭയുള്ള പൊൻകസവു ധരിച്ചു അവൾ അവരുടെ പിന്നാലെ വള്ളത്തേൽ കേറിയപ്പോൾ അമ്മയെന്നല്ല മൂത്ത ജ്യേഷ്ടത്തിയെന്നു കാണികൾക്കു തോന്നിപോകും.

ബ്രാഹ്മണനെ കണ്ട കാൎയ്യത്തെക്കുറിച്ചു അവർ സംസാരിച്ചു നല്ല രസം എല്ലാവൎക്കും മുമ്പെ തന്നെ ഉണ്ടായിരുന്നു. വള്ളം പിന്നെയും പോകുമ്പോൾ ആയാളുടെ വീട്ടിന്റെ ഇരിപ്പും കണ്ടത്തിന്റെ വിസ്താരവും ചൂണ്ടിക്കാണിച്ചുകൊണ്ടു കോശികയ്യൻ തന്നെ ആ വൎത്തമാനം ആവൎത്തിച്ചു ആററിന്റെ മറെറക്കരെ ഒരു ധനവാനായ സുറിയാനിക്കാരന്റെ വകയായി കുറെ ഏറെ സ്ഥലം ഉണ്ടായിരുന്നു. അതു മറിയത്തെക്കാണിക്കേണ്ടതിനു അവൻ പ്രത്യേകം ശ്രമിച്ചു അതിന്റെ സാദ്ധ്യം അവൾ തല്ക്കാലം അറിഞ്ഞിട്ടില്ലാഞ്ഞു.

ഗീവറുഗീസു മിണ്ടാതെയും വിചാരത്തോടും അപ്പഴപ്പോൾ അമ്മയുടെ മുഖത്തു നോക്കിക്കൊണ്ടും ഇരുന്നു ഇങ്ങിനെ വള്ളം വളരെ കല്പടകളുള്ള ഒരു കടവിൽ അടുത്തു കോശികയ്യൻ ധൃതിയോടു കൂടെ ചാടി ഇറങ്ങി

"അപ്പാ! അല്ലല്ല! ഇവിടെയെന്നല്ലല്ലൊ പറഞ്ഞിരുന്നതു" എന്നു മറിയം വിളിച്ചു പറഞ്ഞു എങ്കിലും അവൻ കൂട്ടാക്കിയില്ല. ഇങ്ങിനെയുണ്ടാകുമെന്നു അവൻ മുമ്പുകൂട്ടിക്കരുതിയിരുന്നതുകൊണ്ടായിരുന്നു വള്ളം അടുത്ത ഉടനെ അതുവരാതിരിപ്പാൻ ചാടിക്കളഞ്ഞതു.

"നമ്മളെല്ലാവരെയും പ്രൊത്തെസ്താന്തിൽ വരുത്തുന്നതിനു അപ്പനു നല്ല താല്പൎയ്യമുണ്ടെങ്കിലും പ്രവൃത്തിയിൽ നാം സുറിയാനിയിലൊ അപ്പനു എതകുന്ന മറേറതിലെങ്കിലുമൊ ആയിരിക്കേണമെന്നു ആഗ്രഹമുണ്ടു ഇങ്ങിനത്ത വ്യാജ പ്രവൃത്തി ഇനിക്കു ബഹു വെറുപ്പാകുന്നു" എന്നിങ്ങിനെ ഗീവറുഗീസു പറഞ്ഞപ്പോൾ അവന്റെ പരമാൎത്ഥതയുള്ള കണ്ണു കൊപഭാവത്തോടു കൂടിയിരുന്നു. "ഗീവറുഗീസും മറിയവും നിങ്ങളുടെ അപ്പനോടു എതൃക്കാതെ ചുമ്മായിരിപ്പിൻ ഇന്നു നിങ്ങളെ ഇവിടെകൊണ്ടു വന്നതിനു തക്ക കാരണം



സുറിയാനിക്കാർ പള്ളി പ്രമുഖത്തുനിന്നു സംഭാഷിക്കുന്നതു.

ഉണ്ടു" ഇങ്ങിനെ അവരും കല്ലറകേറി. കുറഞ്ഞപക്ഷം രണ്ടു
മുഖങ്ങളിൽ അതൃപ്തി ഭാവം ഉണ്ടായിരുന്നു. അവർ മടിച്ചു
മടിച്ചുനിന്നു എല്ലാവരും പള്ളിയുടെ മതില്ക്കകത്തു എത്തി
അവിടെ വളരെ ആളുകൾ ഉറക്കെ താല്പര്യത്തോടു കൂടി സം
സാരിച്ചുകൊണ്ടിരുന്നു ഒരു ആൾ കുറെ നെല്ലിന്റെ കച്ചവടം
ചെയ്യുന്ന ഭാവിച്ചപ്പോൾ ഉടമസ്ഥന്, പറഞ്ഞ വിലസമ്മ
തിക്കായ്കയാൽ വഴക്കട്ടു. കഠിന വാക്കുകൾ പ്രയോഗവും
തുടങ്ങി മറ്റുള്ളവർ കൂടിവന്നു സമാധാനം പറയുന്നതിനു
പകരം അവരുടെ അരവം തന്നെ കലഹത്തെ വലുതാ
ക്കിത്തോന്നിച്ചു ഒടുക്കം പത്തുമുപ്പതു പേരുടെ ശബ്ദങ്ങൾ
കൂടിക്കലശി ഒരു ബാബേൽ രൂപമായി സ്ത്രീകൾ കൂട്ടം കൂട്ട
മായിനിന്നു ധൃതിയോടെ സംസാരിക്കുന്നു. ഏതാണ്ടോ ന
ല്ല രസമുള്ള ഒരു വർത്തമാനം അവരുടെ ചെവികളിൽ എ
ത്തിയതുപോലെ തമ്മിൽ തമ്മിൽ കൈകൊത്തുപിടിക്കയും
മാറും ചെയ്യുന്നു. പിന്നേയും അവർ വെററിലതിന്നു ചിറി
മുതലായവ നല്ലവണ്ണം ചുവപ്പിച്ചു നില്ക്കയായിരുന്നു. അ
തുകൊണ്ടു കൂടെക്കൂടെ ചെന്നു ഭിത്തിയുടെ മതെ കൂടെ തുപ്പി
ക്കൊണ്ടിരുന്നു. ഗീവറുഗീസ് കൊള്ളാകുന്ന കൂട്ടത്തിലുള്ള ഒ
രാളുമായി വർത്തമാനം പറയുന്നതു മറിയം കണ്ടു. അവർ
നിന്നതു അസാരം ദൂരത്തായിരുന്നു. വറുഗീസും അവളും
തന്നെ ഒരു * സുറിയാനിക്കാരുടെ വണക്കമില്ലാത്ത ഭാവവും
പ്രകൃതിയും കണ്ടു ക്ലേശത്തോടെ ആശ്വാസം ഇല്ലാതെ നി
ന്നു അമ്മ പള്ളിമുററത്തിരുന്നു ഒരു അയല്ക്കാരിയുമായി വ
ർത്തമാനം പറഞ്ഞു.

വറുഗീസ് തന്റെ പാദത്തിങ്കൽ നോക്കിക്കൊണ്ടു "നമ്മ
ൾ നില്ക്കുന്നതു എന്തൊരു സ്ഥലത്തെന്നു നീ അറിഞ്ഞോ?
നമ്മുടെ വല്യപ്പച്ചന്റെയും അമ്മാമ്മയുടെയും ശവക്കുഴിക
ളുടെ പുറത്താണു" എന്നു മറിയത്തോടു പറഞ്ഞു.

"ഇവിടെ അവരുടെ പേരുകൾ കാണുന്നു ഇനിയും ഒ
രാളിനു കൂടെ കിടക്കുവാൻ ഇവിടെ സ്ഥലമുണ്ടു" എന്നു മ
റിയം തന്റെ പാദം അവിടെ വച്ചുകൊണ്ടു പറഞ്ഞു.

* ഇവിടെ സുറിയാനി സഭയിൽ ഇരുപതു വഷം മുമ്പുണ്ടായ ഭക്തിക്ഷയത്തെക്കുറി
ച്ചാകുന്നു പറയുന്നതു തെക്കൻ ദിക്കുകളിലുള്ള ദൈവാലയങ്ങളിൽ കഴിഞ്ഞ വ
ഷം മുമ്പിലത്തേതിനെക്കാൾ നന്നാ വണക്കമുണ്ടു കോട്ടയത്തിനു വടക്കുള്ള പ
ള്ളികളിൽ നവീകരണം ഇനിയും ആവശ്യം തന്നെ

വറുഗീസ. "മറിയം! നീയറിഞ്ഞൊ ആ സ്ഥലം ആരുടെ പേക്കാണന്നു?"

മറിയം. "ഇല്ല എന്നൊടു പറക" "നിനക്കു നിനക്കു തന്നെ" എന്നു വറുഗീസു തീത്തു പറഞ്ഞു.

മറിയം. "ഇനിക്കൊ? ഇല്ലില്ല സഹോദരാ ഈ പഴയപൊട്ടിയ കല്ലുകളുടെ ഇടയിൽ അടക്കപ്പെടുവാൻ ഇനിക്കു മനസ്സില്ല. നിനക്കായാൽ എന്താ വറുഗീസു. "ഞാൻ ജീവിച്ചിരുക്കുന്നെങ്കിൽ ഒരു പുരുഷനാകും അപ്പോൾ എന്റെ കാൎയ്യങ്ങൾ എന്റെ മനൊഭാവപ്രകാരം ചെയ്വാൻ ഇനിക്കു സ്വാതന്ത്ര്യമുണ്ടാകും. എന്നാൽ നീ ഒരു പെണ്ണു നിന്റെ കാൎയ്യങ്ങൾ വിചാരിക്കുന്നതും ചെയ്യുന്നതും അന്ന്യന്മാർ തന്നെ അതിനു കീഴടങ്ങുവാനെ നിനക്കു പാടും ഒള്ളൂ. ഇനിക്കു മുന്നറിവുണ്ടു" പിന്നെയും അവൻ അപ്പനും മറ്റൊരു ആളും കൂടെ ഇരുന്നു വൎത്തമാനം പറയുന്നിടത്തേക്കു നോക്കിക്കൊണ്ടു പറഞ്ഞു:— നീ അറിയാത്ത ഒരാൾ നിന്നെ കെട്ടും പിന്നെ നീ ഒരു വെററില തീററിക്കാരിയായി തീരുകയൊ തന്നിച്ചുപാൎത്തു അല്പായുസ്സു സമ്പാദിക്കയൊ ചെയ്യും"

മറിയം. "കൊള്ളാം അങ്ങിനെ വരുന്ന പക്ഷം എന്റെ ശവക്കുഴി ഇവിടെ ആകാതെയിരിപ്പാൻ നീ ശട്ടം കെട്ടുകയില്ലയൊ? അതു വിസ്തീൎണ്ണമായ ആകാശത്തിൻ കീഴിൽ മഴയും വെയിലും കൊള്ളുന്ന സ്ഥലത്തായിരിക്കട്ടെ എന്നാൽ ഇനിക്കു ഇഷ്ടമില്ലാത്തതിനു ഞാൻ വിരോധം പറയാതെ സമ്മതിച്ചേക്കും എന്നു നീ വിചാരിക്കുന്നു എങ്കിൽ അതു തെററു തന്നെ. എന്റെ മനസ്സു നിന്റേതിനെ പോലെ തന്നെ ശക്തിയുള്ളതും എതൃപ്പാൻ കഴിയുന്നതുമാകുന്നു" ഈ സമയം സാമുദ്രികാലക്ഷണം നല്ല വശമുള്ള ഒരാൾ ഉണ്ടായിരുന്നെങ്കിൽ അവളുടെ ചിറിയുടെയും മൂക്കിന്റെയും പ്രയോഗങ്ങൾ കണ്ടു നല്ല ഉറപ്പുള്ള ഒരു മനസ്സിന്റെ ഭാവം അറിയായിരുന്നു.

അല്പനെരം കഴിഞ്ഞപ്പോൾ ഇടുങ്ങിയ നോട്ടത്തോടും അതൃപ്തിഭാവത്തോടും കൂടിയ ഒരു ചെറിയ സ്ത്രീ വന്നു മറിയത്തിന്റെ തലയിൽ കിടന്ന കവണി പുറകോട്ടു വലിച്ചു. അവളുടെ നാക്കും ചിറികളും വെററിലതിന്നു നല്ലവണ്ണം ചുവന്നിരുന്നു. അതുകൊണ്ടു വൎത്തമാനം പറയെണമെങ്കിൽ വാ പൊക്കിതുറന്നു പിടിച്ചുകൊണ്ടെ പാടുള്ളു.

അവൾ മറിയത്തിന്റെ അടിക്കാതിൽ പിരുപിട്ടുകൊണ്ടു

അരികെ നിന്നിരുന്ന അവളുടെ അമ്മയോടു പറഞ്ഞു:—"ഇതു കൊച്ചായിപ്പോയി. കൊച്ചിലെ കാതിലിട്ടിരുന്ന ഈയക്കണക്കു കട്ടി കൂട്ടി ഇടാഞ്ഞതു എന്തായിരുന്നു. ഇത്രയും പറഞ്ഞതു ഒരു ഉറച്ചവല്ലാത്ത ശബ്ദത്തോടു കൂടെയായിരുന്നു. രണ്ടു മൂന്നു വാക്കുകൾ പറയുമ്പൊഴെക്കു വായിൽ തുപ്പൽ നിറയും. അപ്പോൾ തല പൊക്കിപ്പിടിക്കും. ഉടനെ അങ്ങോട്ടു മാറി മതിലിന്റെ പുറത്തു കൂടി തുപ്പി പിന്നെയും വരും.

ഇതിന്റെ ശേഷം അവൾ തലക്കെട്ടേൽ പിടിച്ചു പറഞ്ഞു. "ഹൊ ഇതും തലൊം ചെറുതായിപ്പോയി. കൊച്ചുന്നാളിൽ എന്തായിരുന്നു തലമുടി കൂടെകൂടെ വടിപ്പിക്കാഞ്ഞതു ഇനി ഒരു പനി വന്നേച്ചാൽ ഈ ഉള്ളതു കൂടെ പൊഴിഞ്ഞു പോകും. വായും നല്ല കണക്കല്ല. ഇത്രകൊച്ചു വായ ഞാൻ കണ്ടിട്ടില്ല. ചെറിയവായുള്ള പെണ്ണുങ്ങളെത്തന്നെ എനിക്കത്ര ഇഷ്ടമല്ല. അവക്കു തറവി എപ്പഴും തലോം വിശേഷമായിരിക്കെണം.

മറിയത്തിന്റെ തള്ള ഈ കിഴിച്ചു നോട്ടത്തിൽ നന്നാ രസക്കേടായിട്ടു ഉരിയാടാതെനിന്നു. വല്യ സൌന്ദര്യക്കാരിയായിട്ടു താൻ വിചാരിച്ചിരുന്ന മകൾ ഈ അമ്മാവിയമ്മയുടെ കണ്ണുകളിൽ ഇത്ര വിരൂപിയായി കാണപ്പെട്ടതിൽ വച്ചു അവൾക്കു വളരെ അതിശയം തോന്നിപ്പോയി. ഇതെല്ലാം എന്തൊരു കളിയെന്നു മറിയം ഓർത്തു ഒടുക്കം എന്താണ്ടെല്ലാം അവൾക്കു മനസ്സിലായപ്പോൾ ആ വല്ലാത്ത സ്ത്രീയുടെ അടുക്കൽനിന്നു മാറി കവണി തലയിലിട്ടു പുതച്ചുകൊണ്ടു പള്ളിയുടെ അകത്തോട്ടു ഓടിക്കേറിക്കളഞ്ഞു.

അപ്പോൾ പിന്നെയും ആ സ്ത്രീ അവളെ നോക്കിപ്പറഞ്ഞതു:—"കണ്ടോ ഈ പെണ്ണിന്റെ ശീലവും നല്ല കണക്കല്ല. പുസ്തകം വായിക്കുന്ന പെണ്ണുങ്ങൾ തന്നെ ഗുണമെന്നു ഞാൻ എണ്ണീട്ടില്ല. അവർ നല്ല ഭാര്യമാരാകുന്നതു പ്രയാസം. എന്തിനാ ഇവളെ പള്ളിക്കൂടത്തിൽ അയയ്ക്കാൻ പോയതു?" അപ്പോൾ അച്ചൻ കുർബാനയ്ക്കു കേറിയതു കൊണ്ടു ഈ ചോദ്യത്തിനു ഉത്തരം പറവാൻ ഇടയായില്ല. എല്ലാവരും പള്ളിയിൽ കേറുകയും ചെയ്തു.

---

## ൧൭-ാം അദ്ധ്യായം.

ആ ഞായറാഴ്ച ഉച്ചതിരിഞ്ഞു മാഞ്ചുവട്ടിൽ കൂടിയ ആളു

കളെ പഠിപ്പിപ്പാൻ പള്ളിയില്ലായിരുന്നു. മറിയത്തിനു തലക്കേടും പനിയുമാണെന്നു പറഞ്ഞു അവൾ മുറിയിൽ കേറി കിടന്നുകളഞ്ഞു. അവരുടെ അമ്മുമ്മ കൂടെ അവിടെ കേറിയെന്നു. എങ്കിലും കുഞ്ഞിനെ പിടിക്കാൻ മററാരുമില്ലാഞ്ഞതിനാൽ അതിനു ഇടയായില്ല. കൊച്ചിന്റെ ശബ്ദംപോലും ആ സമയത്തു മറിയത്തിനു അസഹ്യമായിരുന്നു. അതുകൊണ്ടു അവിടെ ഇരിക്കേണ്ടാ എന്നും പിള്ളേരൊക്കെ ദൂരത്തുപോകുവാൻ പറയേണമെന്നും അവൾ അമ്മുമ്മയോടു അപേക്ഷിച്ചു പാവംപെണ്ണു അവളുടെ അതിവ്യസനത്തെക്കുറിച്ചു തക്കമുള്ളവൻ മുറിയിൽ കേറി, അവളുടെ ഹൃദയാലടിയും കണ്ണുനീരും കണ്ടെട്ടു "ഞാൻ ഇത്രവേഗം എന്റെ വീടു പ്രിയപ്പെട്ട അമ്മയെയും വിട്ടു ഈ വല്ലാത്ത സ്ത്രീയോടു കൂടെ പാർക്കേണമല്ലോ" മറിയം തന്റെ വിവാഹത്തെക്കുറിച്ചു നല്ലവണ്ണം അറിഞ്ഞിട്ടില്ലായിരുന്നു. എന്തെന്നാൽ അവളോടു ഒരുത്തരും പറഞ്ഞില്ല. എങ്കിലും അതിനെക്കുറിച്ചു അവൾക്കുണ്ടായ ഊഹം മിക്കവാറും സത്യമായിരുന്നു. തന്റെ ഭർത്താവാകുവാനിരുന്നവനെ അവൾ കണ്ടിട്ടില്ലാഞ്ഞതിനാൽ അവനെപ്പററി ഏറെ ഒന്നും അവളുടെ വിചാരത്തിൽ വന്നില്ല. ആരായിരിക്കുമെന്നു ഒട്ടു ഊഹവുമില്ലായിരുന്നു. എന്നാൽ പഴുത്തമററത്തു നാക്കും ചിറിയും ചുവപ്പിച്ചുംകൊണ്ടു വന്നു അവളെ കേറിപ്പിടിച്ച ആ വല്ലാത്ത ഒച്ചയും ഭാവവുമുള്ള സ്ത്രീയുടെ കാര്യം അവൾ ഓർത്തു. അതു അവളുടെ വിവാഹത്തെക്കുറിച്ചുള്ള വിചാരമായിരുന്നു. "ആ സ്ത്രീ എന്നെക്കൊണ്ടു ചെയ്യിക്കുന്ന വേലകൾ ഒന്നുകിൽ വൈകുന്നതുവരെ നെല്ലുകുത്തു, അല്ലെങ്കിൽ പറമ്പു അടിച്ചുവാരുകയും, വെള്ളം കോരുകയും, ചട്ടിയും കലവും തേച്ചുമഴക്കുകയും, ആയിരിക്കും. ഞാൻ വച്ചാൽ വിശേഷമെന്നു എന്റെ അമ്മ സമ്മതിക്കുന്ന ആ നല്ല കറികൾ അവരെന്നെക്കൊണ്ടു വയ്പിക്കയില്ല. ഞാൻ മോരുകാച്ചിയാൽ എന്റെ അപ്പനു പെരുത്തു ഇഷ്ടം തന്നെ എങ്കിലും അതും എന്നെക്കൊണ്ടു ചെയ്യിക്കുവാൻ അവർക്കു വിശ്വാസമില്ലായിരിക്കും. അപ്പോൾ എനിക്കു പുസ്തകം വായിക്കുന്നതിനു സമയം കിട്ടുകയില്ല. അതു കൂടാതെ ഞാൻ ചെയ്താൽ എനിക്കു മടിയുണ്ടെന്നു അവർ പറകയും ഞാൻ വേദപുസ്തകത്തിൽ ഒരു അദ്ധ്യായം വായിപ്പാനായിട്ടു ഭാവിച്ചാൽ എന്റെ പുസ്തകം എടുത്തു ഒളിച്ചുവച്ചുകളകയുംകൂടെ ചെയ്യുമായിരിക്കും. പിന്നെ ഞായറാഴ്ചകളിൽ

ഞാൻ അവരോട കൂടെ പോയി ലോകമനുഷ്യർ തമ്മിൽ തല്ലാനായി കൂടുന്ന ആ വൃത്തികെട്ട സ്ഥലത്തുനില്ക്കേണ്ടി വരും. അവിടെ സ്ത്രീകൾ വെററിലതിന്നു വെറുവായ പറഞ്ഞിരിക്കയും പട്ടക്കാരൻ മഹത്വത്തിന്റെ കൎത്താവായ യേശുവിനു പകരം ഒരു സ്ത്രീയോടു പ്രാൎത്ഥിപ്പാൻ ജനങ്ങളെ പഠിപ്പിക്കയും ചെയ്യുന്നു. • പിന്നെ വരുമെ നാളായി ഞാൻ പോയി വരുന്ന ആ ഭംഗിയുള്ള പള്ളിയിൽ ആകാശവും ഭൂമിയും സൃഷ്ടിച്ച മഹാ ദൈവത്തിന്റെ മുമ്പാകെ ഞങ്ങൾ ചെന്നു മുട്ടുകുത്തുന്ന സ്ഥലത്തു ഇനിക്കു പോകുവാൻ ഒക്കുമൊ? അവിടെ "നമ്മുടെ വസ്ത്രങ്ങളെയല്ല നമ്മുടെ ഹൃദയങ്ങളെ തന്നെ കീറി നമ്മുടെ ദൈവമായ കൎത്താവിങ്കലെക്കു തിരിവിൻ എന്തെന്നാൽ അവൻ കൃപയും കരുണയും കോപത്തിൽ സാവധാനവും മഹാ ദാക്ഷിണ്യമുള്ളവനും ആകുന്നു" എന്നു ചൊല്ലുന്ന പട്ടക്കാരന്റെ ശബ്ദം അല്ലാതെ മറെറാന്നും കേൾപ്പാനില്ല, പട്ടക്കാരൻ മശിഹായുടെ സ്ഥാനത്തിൽ യേശുവിങ്കലെക്കു വരുവാൻ നമ്മെ വിളിക്കുന്നിടമായ പുൽപിറേറൽനിന്നുള്ള വിളിയുടെ ആ സന്തോഷകരമായ വചനങ്ങൾ കെൾപ്പാൻ ഇനി ഇനിക്കു ഇടവരുമൊ. എന്റെ അപ്പാ! എന്റെ അമ്മെ എന്റെ ദൈവമെ! ഇനിക്കിതു സഹിപ്പാൻ വഹിയാ- മതവിപരീതക്കാരിയാകുവാൻ നിങ്ങളുടെ പാപപ്പെട്ട കുഞ്ഞിനെ നിങ്ങൾ നിൎബ്ബന്ധിക്കുന്നതിനേക്കാൾ സ്വൎഗ്ഗവാതിൽ അവളുടെ നേരെ അടച്ചുകളകയാകുന്നു നല്ലതു. "ഇനിക്കു വിവാഹത്തിനു മനസ്സില്ല. എന്തെന്നാൽ അതു എന്നെക്കൊല്ലും." അവളുടെ ശൈശവശീലംകൊണ്ടു കരച്ചിൽ പിന്നെയും വന്നു. എങ്കിലും മററാരും കെൾക്കാതിരിപ്പാൻ അവൾ തുണികൊണ്ടു വായ പൊത്തിപ്പിടിച്ചു അതു കുറപ്പാൻ ശ്രമിച്ചു. ഒടുക്കം വിചാരിച്ചങ്ങനെ കിടന്നു അവൾ ഉറങ്ങിപ്പോയി അസ്തമിച്ചുവരെ എഴുനീററമില്ല.

തലകേടും പനിയും പോയി. അപ്പോൾ അവൾ എഴുനീററു തലകെട്ടി മുണ്ടും ഉടുത്തു കിണററുകരെ ചെന്നു പച്ചവെള്ളംകൊണ്ടു തലയും മുഖവും കഴുകി, ഇതു ആരും കണ്ടില്ല, പിന്നെ അവൾ മുറിയിലെക്കു വന്നു എന്തു ചെയ്യെണമെന്നു വിചാരിച്ചു. പുസ്തകത്തിൽ വച്ചു അവൾ പഠിച്ചി

* കന്യകമറിയത്തെ വന്ദിക്കുന്ന റോമാമാൎഗ്ഗ മല്പാദ ചില സുറിയാനിപള്ളികളിൽ നടന്നുവരായി പറഞ്ഞിരിക്കുന്നുവെല്ലൊ എന്നു ഞങ്ങൾ ഖേദപൂൎവ്വം കറിക്കുന്നു

ട്ടണ്ടായിരുന്ന ഒരു ചെറിയ വാക്യം അപ്പോൾ മനസ്സിൽ തോന്നി. "നിന്റെ എല്ലാ വഴികളിലും അവനെ അറിയിക്കു. അവൻ നിനക്കു വഴി കാണിക്കും" അപ്രകാരം, അവൾ കട്ടിലിന്റെ അരികെ മുട്ടുകുത്തി തന്റെ ചെറിയ ശൈശവ ദുഃഖങ്ങളെ സ്വർഗ്ഗസ്ഥനായ പിതാവിനോടു അറിയിച്ചു. അവന്റെ കണ്ണുകളിൽ നല്ലതായിട്ടുള്ളതു മാത്രം ചെയ്വാനത്തേയും വഴി നടത്തിപ്പിനേയും താല്പൎയ്യത്തോടു അപേക്ഷിച്ചു. മാതാപിതാക്കന്മാർ തന്റെ ഭാഗ്യത്തേയും ആശ്വാസത്തേയും നീച ആചാരങ്ങൾക്കു ബലിപ്പിച്ചുകളയാതിരിപ്പാനായിട്ടു അവൎക്കു വേണ്ടിയും അവൾ പ്രാൎത്ഥിച്ചു. അവളുടെ പ്രാൎത്ഥന ചുരുങ്ങിയതും താല്പൎയ്യമുള്ളതും യേശുവിന്റെ നാമത്തിലും അവന്റെ നീതിമൂലമായിട്ടും കഴിക്കപ്പെട്ടതുമായിരുന്നു. അവൾ സന്തോഷമുള്ള മുഖത്തോടു കൂടെ മുട്ടുമേൽനിന്നു എഴുനീററു. അവളുടെ നടപ്പിൽ തന്നെയും മുറിയിൽ കേറിയപ്പോൾ ഉണ്ടായിരുന്നതിനേക്കാൾ അധികം ചുണയോടു പുറത്തിറങ്ങി. അവൾ തന്റെ അപ്പന്റെ അടുക്കൽ ചെന്നു ഇതിനെപ്പററി വാദിക്കേണ്ടയൊ. ഉച്ച അവൻ എപ്പോഴും ദയവാനായിരുന്നു. അവനു എതൃപ്പാൻ പാടില്ല. അവളുടെ ആഗ്രഹങ്ങളിൽ അവൻ പലപ്പോഴും പറഞ്ഞിട്ടുണ്ടു. പലയരുടെ കാൎയ്യത്തിൽ പോലും അവനു രസം തോന്നിത്തുടങ്ങി. തന്റെ മകൾ വെള്ളത്തിൽനിന്നു രക്ഷപെട്ടതിനു അവൻ അവരുടെ പേൎക്കു ഒരു പുള്ളിക്കൂടവും പണിയിച്ചു. ശരിയെ അവൾ അവന്റെ അടുക്കൽ ചെന്നു കഴുത്തും മററും പിടിച്ചുകൊണ്ടു പറയുമ്പോൾ അവന്റെ സ്വന്ത കുഞ്ഞിനോടു അവൻ എതൃക്കുന്നതെങ്ങിനെ? അവൾ പുറത്തിറങ്ങിയപ്പോൾ ഒരു വിചാരങ്ങൾ അവളിൽ ഉണ്ടായി. കണ്ണുകളും മററും അടുക്കൽ ഓടി വന്നാറെ സന്തോഷത്തോടു അവരുടെ മുഖത്തു നോക്കി. അപ്പൻ തല്ക്കാലം അവിടെ ഇല്ലായിരുന്നതുകൊണ്ടു അവൾക്കു അല്പ വ്യസനം തോന്നി. എങ്കിലും രാവിലെ കാണ്മാൻ ചേലുണ്ടായിരുന്നു. അപ്പോൾ ആകാമെല്ലൊ.

നേരം വെളുത്തപ്പോൾ അവൾ വിചാരിച്ചിരുന്നതുപോലെ അതിരാവിലെ എഴുനില്ക്കാനിടയാകാഞ്ഞതുകൊണ്ടു പുറത്തു വന്നാറെ അപ്പനെ കണ്ടില്ല. കൊള്ളാം ഊണുകഴിയുമ്പോൾ അവൾക്കു അവനെ കണ്ടു വൎത്തമാനങ്ങൾ എല്ലാം പറയാം അതുകൊണ്ടു അവൾ അടുക്കളയിലേക്കു പോയി

സന്തോഷത്തോടു കൂടെ കൂട്ടാൻ വയ്യുകയും മററം ചെയ്യു. പിന്നെ അവരെല്ലാവരും ചോറുണ്ണുവാൻ ഇരുന്നപ്പോൾ അപ്പൻ സന്തോഷത്തോടെ വർത്തമാനങ്ങൾ പറഞ്ഞു എങ്കിലും കഴയുന്നെടത്തോളം അവരുടെ മുഖത്തു നോക്കാതിരിപ്പാൻ ശ്രമിച്ചു.

മറിയം എല്ലാവരിലും മുമ്പെ തിണ്ണേലിറങ്ങി വേദപുസ്തകം എടുക്കുവാൻ ഭാവിച്ചു. എന്തെന്നാൽ പാതിരി അച്ചൻ വന്നപ്പോയതിൽ പിന്നെ കാലത്തു പ്രാർത്ഥന കഴിക്കുന്നതിനും അവൾക്കു ഉണ്ടായിരുന്ന താല്പര്യത്തെ അപ്പൻ വിരോധിച്ചിട്ടില്ലായിരുന്നു അപ്പൻ തന്റെ അടുക്കലേക്കു വരുന്നതു കണ്ടു അവിടെ ഇരിപ്പാൻ പോകയായിരുന്നു എന്നു അവൾ അറിഞ്ഞു പ്രാർത്ഥന കഴിയുന്ന ഉടൻ തന്നെ മുറിയിലേക്കു പോകുവാനു അവനോടു അപേക്ഷിക്കേണമെന്നും അപ്പോൾ കാര്യങ്ങൾ എല്ലാം നിശ്ചയമായിട്ടു നല്ലവണ്ണം തന്നെ തിരുമെന്നും അവൾ വിചാരിച്ചു.

എങ്കിലും ആ ആശ പാഴായിപ്പോയി. അപ്പോൾ തന്നെ പട്ടികൾ ഉറക്കെ കുരച്ചു തുടങ്ങി. അമ്മയും അമ്മൂമ്മയും വല്യമറിയുടെ കതകടച്ചു വെളിയിൽ ഇറങ്ങാതെ അകത്തിരുന്നു. കുഞ്ഞുങ്ങളെല്ലാം അടുക്കളയിലോടിക്കേറി മറിയവും അപ്പനും മാത്രം വിരുന്നുകാരെ കയ്ക്കൊള്ളുവാൻ തിണ്ണേൽ ശേഷിച്ചു. പട്ടികൾ പിന്നെയും ഉറക്കെ കുരച്ചു. അതുകൊണ്ടു ആ വന്നവരാരൊ പട്ടികളെ പൂട്ടാതെ കേറുവാൻ സംശയിച്ചു നിന്നുപോയി. കോശികുര്യൻ വിലക്കി പിടിച്ചു പൂട്ടുവാൻ വേലക്കാരോടു പറഞ്ഞു. അങ്ങിനെ എല്ലാത്തിനെയും തുടലിട്ടു കുറെ മാറി ഒരു പുരയിൽകൊണ്ടുപോയി പൂട്ടിയപ്പോൾ ശബ്ദം എല്ലാംനിന്നു. അപ്പോൾ തലേദിവസം പള്ളി മുററത്തുവച്ചു അപ്പനുമായിട്ടു വർത്തമാനം പറഞ്ഞ ആൾ പുറകെ ഏകദേശം പതിനഞ്ചു വയസ്സു പ്രായമുള്ള ഒരു ചെറുക്കനോടു കൂടെ വരുന്നതു മറിയം കണ്ടു. അയാൾക്കു ഏകദേശം അമ്പതു വയസ്സുണ്ടായിരുന്നു. മീശ നരച്ചതും മയമില്ലാത്തതും ആയിരുന്നു. തന്റെ ചെറിയ മിന്നുന്ന കണ്ണുകൾകൊണ്ടു നേരെ നോക്കുന്നതിനു പകരം കോണിലും മൂലയിലും നോക്കുകയും ചെയ്യു. അവനു ഒരു ഒത്ത ആളിന്റെ നീളവും നന്നാവണ്ണവും ഉണ്ടായിരുന്നു, ഒരു വലിയ കോടിമുണ്ടു ഉടുത്തിരുന്നതു ഒരു വശത്തു അസാരം ചെരിച്ചു കേററിയിട്ടുണ്ടായിരുന്നു. തലയിൽ കെട്ടിയിരുന്ന ഒരു പൊ

ള്ളൻ മസ്ലിൻകവണി വന്നവരവിനു അഴിച്ചു തോളേലിട്ടു ഒരു പിച്ചാത്തിനാരായം എളിയിൽ തിരുകിയിരുന്നു. അയാളുടെ ഭാവം കണ്ടാൽ ഒരു കൊള്ളാകുന്ന സുറിയാനിക്കാരൻ എന്നു അറിയാം. അയാൾ കോശികുര്യനോടു നല്ല സ്നേഹമായി സംസാരിച്ചു. അല്പനേരം മറിയത്തെ സൂക്ഷിച്ചുനോക്കിയതിന്റെ ശേഷം പുരയുടെ ഭാവങ്ങളെക്കുറിച്ചു വിചാരിച്ചു, അയാൾ ഇതിനു മുമ്പു അതു കണ്ടിട്ടില്ലാഞ്ഞു. സാമാന്യം വീടുകളിൽ വിശേഷമായിരിക്കുമെന്നു വിചാരിച്ചിരുന്ന ൟ തറ ചാണകംകൊണ്ടു തളിക്കുന്നതിനെക്കാൾ വെള്ളയിടുന്നതായിരിക്കുമൊ സൌഖ്യം പിന്നെ പുരയേൽനോക്കി വായുസ്സഞ്ചാരത്തിനായി വച്ചിട്ടുണ്ടായിരുന്ന അഴിവലിച്ച ജനേലുകളെക്കുറിച്ചു വിചാരിച്ചു പറഞ്ഞതു:

"ൟ കിളിവാതിലുകൾ ഇവിടെ വച്ചിരിക്കുന്നതിന്റെ സാദ്ധ്യം ഇനിക്കു മനസ്സിലാകുന്നില്ല. അല്പം പൊങ്ങിപ്പോയതുകൊണ്ടു വെട്ടം കേറുന്നതിനു പ്രയാസം എല്ലാ മുറികളിലും അതുണ്ടു താനും.

കോശികുര്യൻ:—വളരെ ആളുകൾ രാത്രി കിടന്നുറങ്ങുമ്പോൾ ഉണ്ടാകുന്ന ദുർവ്വായു പുറത്തിറങ്ങി നല്ലതു കേറേണ്ടതിനു തന്നെ. ഇതുകൊണ്ടു തന്നെയാണു ഇവിടെയുള്ളവൎക്കു ഏറെ ദീനം വരാത്തതു. ൟ ദിക്കുകാരെല്ലാം ൟ സൂത്രം അംഗീകരിച്ചെങ്കിൽ കൊള്ളായിരുന്നു എന്നു ഇനിക്കു വളരെ ആഗ്രഹവുമുണ്ടു.

അപ്പോൾ വിരുന്നുകാരൻ:—"ശരി ഇനിക്കിതൊന്നു നോക്കേണം. രാത്രി ഉറക്കത്തിനു വളരെ ചേലുകേടു ചിലപ്പോൾ ശ്വാസം വലിപ്പാൻപോലും പ്രയാസമായിട്ടു വന്നിട്ടുണ്ടു."

കോശികുര്യൻ:— "കൊള്ളാം ഞാൻ പറയുന്നതു കേട്ടാട്ടെ. ദുർവ്വായു മുറികളിൽ നില്ക്കാതിരിപ്പാൻ കരുതേണം. എന്നാൽ കുറഞ്ഞ പക്ഷം പത്തു വൎഷം കൂടെ ഇരിക്കാം"

ഇതു കേട്ടു അയാൾ ചിരിച്ചു നോക്കാം എന്നു പറഞ്ഞു. അതിന്റെ ശെഷം ഇരുവെരും കൂടെ ഒരു മുറിയിൽ കേറി കതകടച്ചു.

മറിയം ൟ സമയം മുഴുവൻ അങ്ങോട്ടുമിങ്ങോട്ടും മാറാതെ തന്റെ വേദപുസ്തകത്തേൽ തന്നെ നോക്കികൊണ്ടു നിന്നു.

## ൧൫-ാം അദ്ധ്യായം.

സമയം കുറെ പോയി. മറിയത്തിനു അപ്പനുമായിട്ടു ന ക്കിക്കുന്നതിനുണ്ടായിരുന്ന തക്കവും നഷ്ടമായി. എങ്കിലും അങ്ങോട്ടൊ ഇങ്ങോട്ടൊ മാറാതെ അവിടെ തന്നെ ഇരുന്നു അവൾ തലപൊക്കി നോക്കിയിരുന്നെങ്കിൽ ആ തടിച്ച മ നുഷ്യന്റെ കൂടെ വന്ന ചെറുപ്പക്കാരന്റെ ഭാവങ്ങളെക്കണ്ട റിയായിരുന്നു. അവൾ അങ്ങിനെ ചെയ്യാഞ്ഞതുകൊണ്ടുഅ വനെപ്പറ്റി അസാരം വൎണ്ണിക്കേണ്ടിയിരിക്കുന്നു അവൻ തിണ്ണയുടെ വിളുമ്പിനു നാണിച്ചു തല ഒരു തൂണേൽ ചാരി കാലുതാഴെയോട്ടു ഇട്ടുകൊണ്ടിരിക്കയായിരുന്നു അവന്റെ മു ണ്ടുപാദംവരെയും ഉണ്ടായിരുന്നു തോളേലൊരു വല്യ നേര്യ തും തലയിൽ ചുവന്ന വില്ലൂസുകൊണ്ടു നെററിക്കു നേരെ പൊടിപ്പുമായിട്ടു ഒരു തൊപ്പിയുമുണ്ടായിരുന്നു. ൟ വേഷ ത്തിനു കുററം ഒന്നുമില്ല. മേത്തരവും വെടിപ്പുള്ളതും തന്നെ മുഖഭാവത്തിൽ ഞായറാഴ്ച മറിയത്തെ വന്നു താല്പൎയ്യത്തോ ടു ശോധനചെയ്തു പുള്ളിക്കു ശരിയായിരുന്നു. അതുപോലെ തന്നെ തടിച്ചു ചിറയോടു കൂടിയ വലിയവായും, ധൈൎയ്യമി ല്ലായ്മയുടെ അടയാളമായ മൂക്കും, അപ്രകാരം തന്നെയുള്ള ബുദ്ധിക്കുറവിനെ സൂചിപ്പിക്കുന്നുണ്ടായിരുന്നു. ചെറിയ കണ്ണുകളും വീതി കുറഞ്ഞ നെററിയും എല്ലാം ഒത്തിരുന്നു. ചെവി നന്നാ നിവിൎന്നു നിന്നു. അതും മൃഗസ്വഭാവത്തിൽ അധികം സംബന്ധം കാണിക്കുന്നു. അല്പനേരത്തേക്കു ക യ്യിലിരുന്ന തുവാലകൊണ്ടു പലവിധ രൂപങ്ങൾ കെട്ടിയു ണ്ടാക്കിക്കളിച്ചുകൊണ്ടിരുന്നു ഒടുക്കം അവൻ ഒരു കരിക്കട്ട കണ്ടു അതെടുത്തു തൂണേലും ചിലവിരൂപങ്ങൾ വരച്ചുതു ടങ്ങി. മറിയം അതു കണ്ടു വളരെ ദ്വേഷ്യത്തോടെ ഓടിച്ചെ ന്നു കരിക്കട്ട തട്ടിപ്പറിച്ചുകളഞ്ഞും വച്ചു കുറെ മണൽവാരി ഇട്ടുകൊടുത്തു അവൻ തിരിഞ്ഞു നോക്കിയപ്പൊഴേക്കു "അ ക്ഷരം എഴുതാൻ പഠി" എന്നു ഹാസിച്ചു പറഞ്ഞും വെച്ചു ഓടിക്കളകയും ചെയ്തു.

ഒരു മണിക്കൂറു കഴിഞ്ഞപ്പോൾ കോശികുൎയ്യൻ തനിക്കു മരുമകനാകുവാൻ തിരുവിതാങ്കോട്ടേക്കു മന്തിയ ഒരാളിനെ കിട്ടിയെല്ലൊ എന്നു വിചാരിച്ചു സന്തോഷിച്ചുകൊണ്ടു ത ന്നെത്താൻ ആ മുറിയിൽ ഇരുന്നു, അവൻ സ്ത്രീധനം ന ന്നാ കൂട്ടിപ്പറഞ്ഞതിൽ പിന്നെയെ ആ വൃദ്ധൻ സമ്മതി

ച്ചൊള്ളു. എന്നാൽ ആ സമയം ചെറുക്കൻ തീരെ കുഞ്ഞാ
യിരുന്നു. ആററിനകരെയുണ്ടായിരുന്ന നിലം നന്നാ വി
സ്തീൎണ്ണമായിരുന്നു. ൟ സ്ത്രീധനം നിമിത്തം തരിശു കിട
ന്ന ഒറെ സ്ഥലം കൂടെ തെളിച്ചെടുത്തു ഇരട്ടിനിലം ഉണ്ടാ
ക്കുവാൻ നല്ല ചെലവായിരുന്നു താനും. അവൻ തന്റെ മൂ
ത്തമകൾക്കു വേണ്ടുവോളം കൊടുത്തു എല്ലാവരും അങ്ങിനെ
തന്നെ വിചാരിക്കെണ്ടതാനും. ശേഷം പേൎക്കും ഇങ്ങിനെ
തന്നെ കൊടുക്കുന്നതിന്നു അവന്നു പാങ്ങുണ്ടായിരിക്കയില്ല.
അതിന്നു ആവശ്യവുമില്ലായിരിക്കും. അതെ, അവൻ ചെയ്തു
വന്നതു തന്നെ. ൟ സന്തോഷവൎത്തമാനം മറിയത്തെ അറി
യിക്കെണ്ടതിന്നു അവൻ തന്റെ അമ്മയോടു പറയേണ്ടിയി
രിക്കുന്നു എന്നാൽ മകളുടെ വൎത്തമാനങ്ങൾകൊണ്ടു അവ
ൻ അവളുടെ ഇഷ്ടത്തിലേക്കു ചാഞ്ഞുപോയെക്കുമെന്നു
പേടിച്ചു അല്പനേരത്തെക്കു അവൻ ഒന്നു മറികയും എ
ന്നുവെച്ചു "ഞാൻ കരമ്പിൻവേലിക്കകത്തുപോയി വൃദ്ധ
നായ പൌലൂസിനെക്കുറിച്ചു അവന്റെ ഭാൎയ്യ വല്ലതും കേ
ട്ടോ എന്നു ചോദിക്കട്ടെ. ഉപദേശി മറിയത്തോടു പറഞ്ഞ
വാക്കുകൾ എന്നെ സന്തോഷിപ്പിക്കുന്നു. അവൻ ചത്തി
ട്ടില്ലായിരിക്കും. എങ്കിലും ഹൊ ആ ചത്ത കൊച്ചിനെയും
കൊണ്ടു പോയപ്പോഴത്തെ അവന്റെ ഭാവം എല്ലായ്പോഴും
എന്റെ കൂടെ നടക്കുന്നു, എന്റെ കാഴ്ചയിൽനിന്നു അതി
നെ മാറ്റുവാൻ ഇനിക്കു പാടില്ല ഇപ്രകാരം ഒക്കെ ചെ
യ്യുന്ന ഞാൻ എത്ര ദോഷനായിട്ടാകുന്നു" അവൻ ഇങ്ങിനെ
വിചാരിച്ചപ്പോൾ ആരാണ്ടോ കതകേൽ പതുക്കെ ഒന്നു
മുട്ടിയതു കെട്ടു പൌലൂസു തന്നെ അവന്റെ മുമ്പിൽ വന്ന
തുപോലെ അവൻ ഞെട്ടി. "അപ്പാ ഞാൻ കേറിവരട്ടെ"
എന്നൊരു നേൎത്ത ശബ്ദം കേട്ടു ഉത്തരം പറയുന്നതിന്നു മു
മ്പു മറിയ, കേറിവരികയും ചെയ്തു. വാതില്ക്കൽ വച്ചു ശ
ബ്ദം നന്നാ പതിഞ്ഞു കേട്ടു എങ്കിലും ആ സാവധാനവും
ധൈൎയ്യവുമുള്ള മുഖത്തു കോശികയ്യൻ നോക്കിയപ്പോൾ അ
വളോടു പെരുമാറുന്നതിനു ശീലം തന്നിൽ ഇല്ലെന്നു അവന്നു
തോന്നിപ്പോയി, പെണ്ണിന്റെ മനസ്സു അവന്റേതിനെക്കാ
ൾ ശക്തിയേറിയതായിരുന്നു. അവളുടെ ആന്തരങ്ങളും എ
ത്ര തന്നെ വിസ്തരിച്ചാലും ഒടുക്കം സത്യം എന്നു തന്നെ വ
ന്നു നില്ക്കുന്നവയുമായിരുന്നു. നേരെമറിച്ചു അവന്റെതു
സ്വന്ത മനസ്സാക്ഷിക്കുപോലും തീരെ സമ്മതമില്ലാത്തതാ

യിരുന്നു. മറിയം കൈ മേശമേൽ വച്ചു കീഴ്പോട്ടു നോക്കി നിന്നു: അവളുടെ അപ്പൻ തന്റെ സുന്ദരിയായ മകളുടെ ഭാവഭേദങ്ങളെക്കുറിച്ചു ഉരിയാടാതെ വിചാരിച്ചുംകൊണ്ടിരുന്നു. കണ്ണുനീര കുറയശ്ശ വന്നു തുടങ്ങി. എങ്കിലും അതു ത ന്നെത്താന തുടച്ചുകളഞ്ഞു ഒടുക്കം അവളുടെ പരമാത്ഥതയുള്ള കണ്ണുകൾ തെളിച്ചു പിടിച്ചു അപ്പന്റെ കണ്ണിൽ തന്നെ നോക്കി അപ്പോൾ അവന്റെ ഹൃദയം അല്പനേരത്തേക്ക അവളെക്കുറിച്ചു അലിഞ്ഞു. അതോടു കൂടെ അവൻ അവളെ അടുക്കൽ വിളിച്ചു കെട്ടിപ്പിടിക്കയും ചെയ്യുന്നു. എങ്കിലും അപ്പന്റെ ഭാവം അന്നേരം എടുത്താൽ അവൾ പറയുന്നതിലേക്ക താൻ ചാഞ്ഞുപോയേക്കുമെന്നു കരുതി അവൻ തന്നെത്താൻ അടക്കി ദേഷ്യത്തോടു "നിനക്ക എന്തു വേണം മറിയം ഇനിക്ക വേറെ ജോലിയുണ്ടു ഇപ്പോൾ നേരമില്ല നിന്റെ അമ്മയോടു ചെന്നു പറ" എന്നു പറഞ്ഞു

അപ്പോൾ അവൾ പറഞ്ഞു:—"ഇല്ലപ്പാ എന്റെ മനസ്സിലിരിക്കുന്നതെല്ലാ പറഞ്ഞല്ലാതെ ഞാൻ പോകയില്ല" എന്റെ ഭൎത്താവാകുവാൻ അപ്പൻ തിരഞ്ഞെടുത്തിരിക്കുന്ന ചെറുക്കനെ ഞാൻ അറിയും. മൂന്നുവൎഷം മുമ്പെ എന്റെ കൂടെ പഠിച്ചിരുന്നതിൽ ഒരു പെണ്ണിനെ അവൻ കെട്ടിയതായിരുന്നു. അവൾ അവന്റെ അമ്മയോടു കൂടെ ഒരു സംവത്സരം കോലെ ആ വീട്ടിൽ പാൎത്തു. മുന്തുറവുപത്തൊമ്പതു വയസ്സു ആ പാവം പെണ്ണു പറമ്പെല്ലാം തുത്തു അവൾ മരിച്ചന്നു കാലത്തു മാത്രം അതിനിടയായില്ല. അവനു തന്നെ വായിക്കാൻ അറിഞ്ഞു കൂടാ അവൾ വേദപുസ്തകം വായിക്കുമ്പോൾ അവനു കോപംകൊണ്ടിട്ടു അവളുടെ തല മുടിക്കു പിടിച്ചു വലിച്ചു നിലത്തിടുകയും പുസ്തകം വലിച്ചുകീറുകയും ചെയ്യു. അപ്പോൾ അവന്റെ അമ്മ വീണ്ടും അവനു ഇപ്രകാരം ഇഷ്ടക്കേടുണ്ടാകാതിരിപ്പാൻ വേണ്ടി അവളുടെ പുസ്തകങ്ങൾ എല്ലാം എടുത്തു വച്ചുപൂട്ടിക്കളഞ്ഞു. അപ്പോൾ പെണ്ണു തന്നെ സ്നേഹിപ്പാനും സന്തോഷിപ്പിപ്പാനും ആരും ഇല്ലാതെ ഒരു പൂപോലെ വാടിപ്പോയി. ഒടുക്കം അവൾ കണ്ണടച്ചു ഉറങ്ങുകയും ചെയ്യു അപ്പോൾ ദിനം ഒന്നും കൂടാതെ അവൾ മരിച്ചതിൽ അവർ അതിശയിച്ചു ശരീരത്തിനു ഭക്ഷണം ഏതുപ്രകാരം ആവശ്യമൊ അപ്രകാരം തന്നെ ഹൃദയത്തിനു സ്നേഹവും ദയയും വേണ്ടതാ

കുന്നു എന്നും അതില്ലാതിരുന്നാൽ ക്രമംകൊണ്ടു മരിച്ചുപോകുമെന്നും അവർ അറിഞ്ഞില്ല പാവപ്പെട്ട അന്നയുടെ കാൎയ്യം ഇങ്ങിനെയായിരുന്നു മരണത്തിന്നു ഒരാഴ്ച മുമ്പു അവൾ ഇഴഞ്ഞുപള്ളിക്കൂടത്തിൽ വന്നു ൟ ദുഃഖങ്ങളെ ഒക്കെയും പറഞ്ഞു അതുകേട്ടു ഞങ്ങളെല്ലാം കരഞ്ഞുപോയി. അവൾക്കു വയസ്സു പതിനൊന്നെയുണ്ടായിരുന്നുള്ളു. അവളെ സ്നേഹിക്കയും ചോറുണ്ണുവാൻ വഹിയാഞ്ഞതിന്റെയൊ ദിവസേന മെലിഞ്ഞു വന്നതിന്റെയൊ കാരണത്തെക്കുറിച്ചു വിചാരിക്കയും ചെയ്യാത്ത അന്ന്യന്മാരുടെ കൂടെ പാൎപ്പാനായിട്ടു അവളുടെ അപ്പനും അമ്മയും തങ്ങളുടെ മനസ്സിൽ അവളെ തള്ളിക്കളഞ്ഞുവെല്ലൊ എന്നു വിചാരിച്ചു ഞങ്ങൾ അതിശയിച്ചു. കാലു തണുത്തു മരിപ്പാൻ കണ്ണടച്ചുതുവരെ അവർ ഒന്നും കണ്ടില്ല. അവളുടെ സ്നേഹിതന്മാരു വന്നു ശവം അടക്കി. ആത്മാവിനു രക്ഷകിട്ടുന്നതിൽ ഒരു ഗുണവും ചെയ്യാത്തതായ കുറെ കുമ്പാനയും ചൊല്ലിച്ചു. എന്നാൽ അവളോടു ചെയ്തു ക്രൂരതയും കാഠിന്ന്യവും നിമിത്തം ഹൃദയം അശേഷം ഉണങ്ങിപ്പോയതുവരെ അവൾ ഏകാകിയായി ദുഃഖിച്ചിരുന്നു എന്നുള്ളതു അന്നു പള്ളിക്കൂടത്തിൽ പഠിച്ചിരുന്ന ചില പെൺപൈതങ്ങളല്ലാതെ മറ്റാരും അറിഞ്ഞിട്ടില്ല." ൟ അവസാനവാക്കുകൾ പറവാൻ മറിയത്തിനു നന്നാ പ്രയാസം വന്നതുകൊണ്ടു അവൾ ഇവിടെ നിൎത്തിക്കളഞ്ഞു. എങ്കിലും കണ്ണുനീരൊഴുക്കാതെ സാവധാനതയോടും ധൈൎയ്യത്തോടും അപ്പൻ പറയുന്നതു കേൾപ്പാനായിട്ടു അവന്റെ മുമ്പിൽനിന്നു.

അപ്പോൾ അവൻ പറഞ്ഞു. "മുമ്പു കെട്ടിയ കാൎയ്യം ഞാൻ അറിഞ്ഞിട്ടുണ്ടു എങ്കിലും ഇങ്ങിനത്ത ക്രൂരതകൾ നടന്നതായി കേട്ടിട്ടില്ല. എന്നാലും നിനക്കു അങ്ങിനെയൊന്നും സംഭവിപ്പാൻ പാടില്ലല്ലൊ. ഞങ്ങൾ നന്നാ അടുക്കൽ തന്നെ പാൎക്കുന്നു. നിത്യം നിന്നെ കാണുകയും ചെയ്യാം."

"അപ്പനെന്താ ഞാനിത്രയുമൊക്കെ പറഞ്ഞിട്ടും പിന്നെയും എന്നെ അങ്ങോട്ടു തന്നെ അയക്കെണമെന്നാണൊ പിടുത്തം. ഒരു പെണ്ണു ക്രൂരതകൊണ്ടു പെട്ടു പോയതുപോരായൊ. മകളുടെ പിന്നാലെ ശവക്കുഴിയിലേക്കു ഇറങ്ങേണമെന്നാണൊ താല്പൎയ്യം. ആ ചെറുക്കൻ ഇപ്പൊഴെ വല്ല്യ ദുഷ്ടൻ തന്നെ. അവൻ വളരുമ്പോൾ എങ്ങിനെയായി വരും. അവൻ ഒരു മല്ലനായിത്തന്നെ തീരും. ഇനിക്കു അവ

നോടൊട്ട സ്നേഹവുമുണ്ടാകയില്ല. അവൻ എന്നെ കെട്ടെ ണ്ടാ.എന്റെ ശീലം ദയവും സ്നേഹവും കൊണ്ടുവഴങ്ങുന്നത തന്നെ എങ്കിലും അതില്ലാത്ത പക്ഷം ഭയങ്കരവും വഹിച്ചു കൂടാത്തതുമായിത്തീരും. ഞാൻ എത്ര മഹാ ദുഷ്ടയായിപ്പോ കമെന്നു വിചാരിപ്പാനെ ഞാൻ തുനിയുന്നില്ല. അപ്പാ ആ വല്ലാത്ത ചെറുക്കൻ എന്നെ വിവാഹം ചെയ്യെണ്ടാ. അ ങ്ങിനെ ചെയ്യുയേക്കാൾ പാടത്തു പുലയരുടെ കൂടെ വേല യെടുപ്പാൻ എന്നെ വിട്ടേക്കുകയാകുന്നു ഇനിക്കു നല്ലതു"

൧൦. സമയം കോശി കുര്യൻ എഴുനീററു അവളുടെ അടു ക്കൽ ചെന്നു. എന്തെന്നാൽ അവളുടെ സൌന്ദൎയ്യമുള്ള മുഖ ത്തിന്റെ ഭാവഭേദം കണ്ടു അവൻ പേടിച്ചുപോയി. അവ ളുടെ അരിഷ്ട ഭാവം കണ്ട ഉടനെ അവന്റെ ഹൃദയം അ ലിഞ്ഞു അവളെ അടുക്കലോട്ടു വലിച്ചു ഒന്നും ഉരിയാടാതെ നെഞ്ചോടു ചേൎത്തു പിടിച്ചു മറിയത്തിന്റെ ശീലം മുഴുവൻ പുറത്തു എടുക്കുന്നതിനുള്ള താക്കോൽ ഇതു തന്നെ· ഒരു സ മയം കൂടെ അപ്പന്റെ അടുക്കൽ താൻ നില്ക്കുന്നെല്ലൊ എ ന്നു അവൾക്കു തോന്നിയപ്പോൾ കണ്ണുനീരു ഇറുവെ എ ന്നു ഒഴുകി. അവൾ തന്നെ അതു തുടച്ചുകളുകയും ചെയ്തു അനന്തരം അവൾ "അപ്പന്റെ അടുക്കൽനിന്നു എന്നെ അയച്ചുകളുകയില്ല അയയ്ക്കുമൊ അപ്പാ." എന്നിങ്ങിനെ പ റഞ്ഞു. അതിനു കോശികുര്യൻ മിണ്ടിയില്ല. കരച്ചിൽ നി ന്നിട്ടു വൎത്തമാനം പറഞ്ഞുകൊള്ളാമെന്നു മാത്രം പറഞ്ഞു ചെള്ളയ്ക്കു കൂടെ ഒഴുകിയ കണ്ണുനീരു തുടച്ചുകളുവാൻ അവ ൾ ശ്രമിച്ചു. കണ്ണുനീരു അവൾക്കു ഗുണം ചെയ്തു. അവ ളിൽ ഉണ്ടായിരുന്ന കോപഭാവം നീങ്ങി സ്നേഹവും സാവ ധാനവും വന്നു.

അപ്പൻ താഴെ വരുന്ന പ്രകാരം പറഞ്ഞുതുടങ്ങി: "മ കളെ ഞാൻ ചെയ്തിരിക്കുന്നതിൽനിന്നു എന്റെ ഹൃദയത്തി ൽ നിന്നോടു ക്രൂരത എന്തെങ്കിലും ഉണ്ടെന്നു നീ വിചാരി ക്കരുതു. കൊച്ചിലെ കെട്ടിക്കുന്നതു നമ്മുടെ മൎയ്യാദയാണു. മുന്തിയ ആളുകളെക്കൊണ്ടു വിവാഹം കഴിപ്പിക്കുന്നതും ൧൦. നാട്ടാചാരം തന്നെ. എന്റെ സ്ഥിതികൾകൊണ്ടു നിനക്കു സ്ത്രീധനം കൂട്ടിത്തരുവാൻ ഇനിക്കു പ്രാപ്തിയുണ്ടു. അതു കൊണ്ടു എന്നെക്കാൾ സ്ഥാനമാനങ്ങളും വസ്തുവകകളും ഉ ള്ള ഒരു പുള്ളിയെ തിരക്കേണ്ടതു എന്റെ മുറയാകുന്നു എന്നു ഞാൻ വിചാരിച്ചു. പ്രൊത്തെസ്താന്തു സഭയിൽ ഒരാളിനു

വേണ്ടി ഞാൻ വൃഥാ തിരക്കി. ഒടുക്കം എന്റെ മനോസാക്ഷിക്കും ക്രമങ്ങൾക്കും വിരോധമായി അതിൽ നിന്നു മാറി സുറിയാനി സഭയിൽ ചേരുവാൻ ഇനിക്കു ഇട വന്നു. എന്നിട്ടും പതിന്നാലു വയസ്സു കഴിഞ്ഞ നിന്നെ കെട്ടിപ്പാൻ ഒരു എതകിയ ആളിനെ കിട്ടുന്നതിൽ ഇനിക്കു വളരെ പ്രയാസമുണ്ടായി. എങ്കിലും രണ്ടു വൎഷം മുമ്പു തന്നെ ൟ കാൎയ്യം എന്നോടു പറഞ്ഞിരുന്നു. അതു അങ്ങിനെ തന്നെ നടത്തുന്നതിനു ഇനിക്കു നല്ല ചെലവുമുണ്ടു. എന്നാൽ ഇപ്പോൾ കാൎയ്യങ്ങൾ മിക്കവാറും നിശ്ചയിച്ചു. തിരുവിതാംകോട്ടുക്കു ധനികനായ ഒരുവന്റെ വീട്ടിൽ എന്റെ മകൾക്കു ഞാൻ ഒരു സ്ഥലം സമ്പാദിച്ചപ്പോൾ അപ്പന്റെ വിധിയെ ഒന്നാമതു എതൃക്കുന്നതു അവൾ തന്നെ" പിന്നെ അവൻ അവളുടെ ചെള്ളയ്ക്കു ഉമ്മ കൊടുത്തുംകൊണ്ടു "ഇതു ശരിയൊ" എന്നു ചോദിച്ചു.

"അപ്പാ ഞാൻ ഒരു കുഞ്ഞു മാത്രം. വരുന്ന ആഴ്ച കൂടെ കഴിഞ്ഞെ ഇനിക്കു പതിന്നാലു വയസ്സു തികയു. ൟ ലോകത്തിൽ എന്റെ അപ്പനേയും അമ്മയേയും പോലെ മററാരെയും ഞാൻ സ്നേഹിക്കുന്നില്ല. ഞാൻ ഒരു വൎഷം കൂടെ നിങ്ങളോടു കൂടെ പാൎക്കട്ടെ.

"എന്നാൽ ഇപ്പോൾ തന്നെ ആയില്ലെങ്കിൽ ൟ തക്കം പൊയ്പ്പോകുമെല്ലൊ"

"അപ്പാ അതത്ര വല്യ നഷ്ടമാകുമൊ". ൟ ലോകത്തിൽ ഭാഗ്യം തരുന്നവയായിട്ടു ചക്രവും ഉപായുമെയുള്ളൊ. അമ്മക്കു സ്ത്രീധനം ഒട്ടും തന്നെ ഇല്ലായിരുന്നു എന്നു അമ്മൂമ്മ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടു. എന്നിട്ടു അപ്പൻ ഒരിക്കലും അടിച്ചു കാണുന്നില്ലല്ലൊ. പാത്രങ്ങൾ നല്ലവണ്ണം തേച്ചിട്ടില്ലാത്തപ്പോൾ തലമുടിക്കു പിടിച്ചു വലിക്കയോ പുസ്തകം വായിച്ചു കണ്ടാൽ അതു വലിച്ചു കീറുകയൊ ചെയ്യുന്നില്ലെല്ലൊ. പിന്നെയും അപ്പന്റെ കയ്യിൽനിന്നു വല്ലതും അമ്മ തട്ടിപ്പറിച്ചുകളകയും ദ്വേഷ്യത്തോടു നോക്കുകയും കാലുകൊണ്ടു ചവിട്ടി അരയ്ക്കുന്നതുപോലെ തോന്നുകയും ചെയ്യുതായിട്ടും ഞാൻ കണ്ടിട്ടില്ലാ. എങ്കിലും ഇനിക്കതു പെട്ടെന്നു തോന്നിപ്പോയി, ആ ഭാവം ഞാൻ പുറത്തു കാണിക്കുന്നതിനു മുമ്പു തന്നെ അതെന്റെ ഹൃദയത്തിൽ ഉണ്ടായിരുന്നു എന്നുള്ളതു ഞാൻ അറിഞ്ഞില്ല. എന്നെക്കാൾ മിടുക്കും ബുദ്ധിയും കരുണയും സാവധാനവുമുള്ളവനായി എന്നെ സമ്പാ

ഗ്ഗ്യത്തിൽ നടത്തുവാൻ കഴിയുന്ന ഒരാൾ എന്നെ കെട്ടിയി ല്ലെങ്കിൽ ഞാൻ അശേഷം ദുർമ്മാർഗ്ഗക്കാരി ആയിപ്പോകുമെ ന്നുള്ളതു എനിക്ക നല്ലപോലെ അറിയാം" ഠം. സംസാരം മുഴുവൻ നിമിഷത്തിലും മുമ്പു പറഞ്ഞതിനു അല്പമായ ഉത്ത രമായിട്ടും ആയിരുന്നു. കോശികയുടെ അതിന്റെ സത്യവും കാര്യവും മനസ്സിലായി. അവന്റെ നിയമങ്ങൾക്ക സമ്മ തിപ്പാൻ വീണ്ടും അവളെ നിബന്ധിച്ചതുമില്ല. "മറിയം നീ ഇപ്പോൾ പോ ഞാൻ ഇതിനെക്കുറിച്ച വിചാരിച്ച നി ന്നോടു പറയാം. കണ്ണുനീരു തുടച്ചുകളഞ്ഞു സന്തോഷ ഭാ വത്തോടിരി! ഒരു മണിക്കൂറ കഴിഞ്ഞു തിരികെ വാ" എ ന്നിങ്ങിനെ അല്പനേരം മിണ്ടാതിരുന്നും വച്ച അവൻ അ വളോടു പറഞ്ഞു.

—꧁—

## ൧൩-ാം അദ്ധ്യായം.

ഒരു മണിക്കൂറ' ഒരു ദിവസത്തിന്റെ ഒരു ചെറിയ അം ശം. ഒരു വഷത്തോടൊ അല്ലെങ്കിൽ ഒരു ആയുസ്സോടൊ കൂട്ടി നോക്കുമ്പോൾ മുലൊം ചെറുപ്പം എങ്കിലും ആ അല്പ സമയം കൊണ്ടു എന്തെല്ലാം ഉണ്ടാകയൊ ഉണ്ടാകാതിരിക്ക യൊ ചെയ്യാം.

ഒരു രാജ്യം നഷ്ടമാകയൊ ജയിക്കയൊ ചെയ്യാം. ഒരു വ ല്യ വെള്ളം വന്നു എല്ലാടത്തും കേറി കൊയ്യാറായ നെല്ലെ ല്ലാം ചേതപ്പെട്ടു പോയി എന്നും വരാം. നമ്മുടെ വീടുകളിൽ മരണം തന്റെ ചിറകുകളെ വിരുത്തു മേത്തരമായ പുഷ്പ ങ്ങളിൽ ചിലതിനെ ബാല്യത്തിലെ ശവക്കുഴിക്ക പാത്രമാ ക്കിയേക്കാം. മനുഷ്യന്റെ മരണമില്ലാത്ത ആത്മാവിനു ഒരു മണിക്കൂറുകൊണ്ടു "പുനജ്ജനനം ഉണ്ടാകാം." അതു "മര ണത്തിൽനിന്നു ജീവങ്കലേക്ക തിരിഞ്ഞേക്കാം." ക്ഷമ കി ട്ടീട്ടില്ലാത്ത ഒരു പാപിയുടെ കണ്ണുകളിൽ നിന്നു അറിവില്ലാ യ്മയുടെയും മൂഢഭക്തിയുടെയും ചെതുമ്പലുകൾ വീണുപോ യിട്ടു വെളിച്ചത്തിന്റെ കതിരുകൾ അഗാധമായ ഇരുട്ടിനെ കുത്തിത്തുളച്ച കേറിയെന്നും വരാം. നന്മയും തിന്മയും ആ ചെറിയ മുറിയിൽ വച്ചു കോശികയുടെ ഉള്ളിൽ പിണ ക്കം തുടങ്ങി എന്നു മുമ്പു ഒരു സംഗതിവശാൽ പറഞ്ഞിരു ന്നുവെല്ലൊ. എന്നാൽ ഇപ്പോൾ തിന്മയുടെ ശക്തിയെ മറ ത്തു നന്മ ജയിച്ചു വരുന്ന തടസ്ഥങ്ങളെ ഒക്കെയും ചവിട്ടി

ക്കപാനായിട്ട തല പൊക്കിയിരിക്കുന്നു. ഈ കാൎയ്യത്തിൽ സംശയം വല്ലവൎക്കം ഉണ്ടെങ്കിൽ ആ കതക പതുക്കെ തുറന്നു അകത്തേക്ക നോക്കിയാട്ടെ, അവിടെ നിഗളിയായ അപ്പൻ ദൈവത്തിൻെറ മുമ്പാകെ സാഷ്ടാംഗം വീണു കിടക്കുന്നതു കാണാം. തിരിച്ചു വരുന്ന ഒരു പാപിയെപ്പോലെ "പിതാവെ ഞാൻ സ്വൎഗ്ഗത്തിനു വിരോധമായും നിൻെറ മുമ്പാകെയും പാപം ചെയ്തു ഇനിമേൽ നിൻെറ പുത്രൻ എന്നു വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല" എന്നിങ്ങിനെ പറയുന്നു പിന്നെക്കം ദീഘവും കടപ്പവുമായിരുന്നു. മോചിക്കപ്പെട്ടിട്ടില്ലാത്തവയായ ഇരുണ്ട പാപമേഘങ്ങൾ അവൻെറ മുമ്പിൽ തെളിവായി നിരന്നു നീതി ചോദിച്ചു. കുററമില്ലാത്തതും ഉപദ്രവമില്ലാത്തതുമായ കൊച്ചിൻെറ രക്തം പകരം വീഴ്ചയ്ക്കായി ഉറക്കെ നിലവിളിച്ചു, ഇരുണ്ടവയും നരകശിക്ഷക്ക യോഗ്യങ്ങളുമായ അനവധി വിചാരങ്ങൾ അവൻെറ മനസ്സിൽ ഇരച്ചുകേറി, എങ്കിലും ഇതിൽ ശക്തിയേറന്ന ഒരു ശബ്ദം ഈ വിചാരങ്ങളുടെ മീതെ കേട്ടു, അതു "എങ്കലേക്ക നോക്കി നിങ്ങൾ രക്ഷപെടുവിൻ ഞാൻ ദൈവമാകുന്നു, മററാരുമില്ല" എന്നിങ്ങിനെ വിശുദ്ധ വചനത്തിൽ ദൈവം അവനോട പറഞ്ഞ ശബ്ദം ആയിരുന്നു.

താൻ നന്നാ ആഗ്രഹത്തോട കൂടെ അന്വേഷിച്ച ബന്ധുതയെ അശേഷം നിരസിച്ചു തൻെറ കുഡുംബത്തോട കൂടെ വളരെ നാളായി വഴി തെററിപ്പോയിരുന്ന ശുദ്ധ വിശ്വാസത്തിലേക്ക വീണ്ടും തിരിയെണമെന്നു ഉറപ്പായി നിശ്ചയിച്ചുംകൊണ്ടു കോശികയ്യൻ ഒരു ഓലയെടുത്തു എളിയിൽനിന്നു പൊൻ നാരായം ഊരി താഴെ വരുന്ന എഴുത്തു എഴുതുവാൻ ഒട്ടും തക്കിച്ചില്ല.

"ഉമ്മൻ തോമ്മാ അറിവാൻ" കോശികയ്യൻ എഴുതുന്നതു. ഇന്നാള തമ്മിൽ പറഞ്ഞതുപോലെ തങ്ങടെ മകനെ കൊണ്ടു എൻെറ മകൾ മറയത്തിനെ കെട്ടിക്കുന്നതിനു ഞാൻ തല്ക്കാലം ഓക്കാഞ്ഞ ചില കാൎയ്യങ്ങളെക്കുറിച്ചു പ്രത്യേകം ആലോചിപ്പാനുള്ളതാകകൊണ്ടു അവധി ഒന്നു മാററി വയ്ക്കേണ്ടിയിരിക്കുന്നു. ഇതുകൊണ്ടു മുഷിച്ചിൽ തോന്നുകയില്ലെന്നു ഞാൻ ആശിക്കുന്നു. എങ്കിലും എൻെറ മകളുടെ ഭാഗ്യത്തെ മാത്രമെ ഞാൻ ആഗ്രഹിക്കുന്നുള്ളു എന്നു അതിനു വേണ്ടി ഇരുപാട്ടുകാരും അന്യോന്യം നല്ലവണ്ണം മനസ്സിലാക്കേണ്ടതാണെ എന്നും ഞാൻ വിശ്വസിക്കും."

കോശികയ്യൻെറ എഴുത്തിലെ സത്തു ഇതായിരുന്നു [ink blot]ത്തു ഉടൻ തന്നെ ഒരു ബാല്യക്കാരൻെറ പക്കൽ ഉമ്മൻ തോമ്മായുടെ വീട്ടിൽ കൊടുത്തയച്ചു. എങ്കിലും ഉമ്മൻ തോമ്മായിക്കു മുഷിച്ചിലാണുണ്ടായതു. എഴുത്തു മൂലം ഇങ്ങിനെ സംഭവിക്കുമെന്നു മറിയത്തിൻെറ അപ്പൻ മുമ്പിൽകൂട്ടി നിശ്ചയമായിട്ടു അറിഞ്ഞിരുന്നു. ആ ധനികനും നിഗളിയുമായ സുറിയാനിക്കാരൻ കോപഭാവത്തോടു കൂടിയ ഒരു മറുപടി അയയ്ക്കയായി[ink blot]രുന്നു ചെയ്യുതു. അതിൽ, "കാൎയ്യങ്ങൾ" എന്നു കോശികയ്യൻ എഴുതിയിരുന്നതിനെക്കുറിച്ചു തനിക്കു ഒട്ടും തന്നെ അറിവില്ലായിരുന്നു എന്നും പെൺകെട്ടു കാൎയ്യത്തെക്കുറിച്ചു നല്ലവണ്ണം ഉറെക്കുന്നതിനു മുമ്പുകൂട്ടി കോശികയ്യൻ വേണ്ടപോലെ വിചാരിക്കേണ്ടതായിരുന്നു എന്നും പറഞ്ഞിട്ടുണ്ടായിരുന്നു. ആ എഴുത്തിൻെറ അവസാന ഭാഗം ഇങ്ങിനെയായിരുന്നു: "എൻെറ മകനെക്കൊണ്ടു തൻെറ മകളെ കെട്ടിക്കേണ്ടാ. വിശേഷിച്ചും, പ്രത്യേകം ഇങ്ങിനെ പൊണ്ണുക്കാൎയ്യമായിട്ടു ഒരെഴുത്തയപ്പാൻ സംഗതിയില്ലെന്നു ഞാൻ അറിഞ്ഞിരിക്കെ എന്തെങ്കിലും "കാൎയ്യങ്ങളുടെ" ആലോചനക്കു കീഴ്പ്പെടുവാൻ എനിക്കു ഭാവമില്ല"

കോശി കയ്യൻ ഈ വിധത്തിൽ ഒരു മറുപടിക്കു തന്നെ കാത്തിരുന്നു എന്നുള്ളതിനു സംശയമില്ല. അവൻെറ നിഗളത്തിനു സ്പഷ്ടമായി താഴ്ച ഭവിക്കയും വളരെ നാളായി താൻ ആശിച്ചുകൊണ്ടിരുന്ന പെൺകെട്ടു സാധിക്കാഞ്ഞതിൽ വച്ചു അവനു നന്നാ ഇച്ഛാഭംഗം വരികയും ചെയ്യു എങ്കിലും ഒട്ടും ചൊവ്വില്ലാതെ താൻ എഴുതിയ എഴുത്തിനു മനോഭാവം പോലെ ഫലം സിദ്ധിച്ചു എന്നു അവൻ അറിഞ്ഞു. പോരാഞ്ഞു ഒരു വല്യ ചുമട തലയിൽ നിന്നു ഇറക്കിയതു പോലെയും അവനു തോന്നി. അത്രയുമല്ല മറിയം സന്തോഷഭാഗ്യ ഭാവങ്ങളോടു കൂടെ ചില സമയം താൻ ആയിരുന്നതിനെക്കാൾ കുറെക്കൂടെ അനുസരണമുള്ളവളാകുവാൻ ആഗ്രഹിച്ചു. ഇതൊക്കെയും അവനു ഏതാണ്ടു പോലെ തോന്നി.



## ൧൯-ാം അദ്ധ്യായം.

മേൽ പറഞ്ഞ കാൎയ്യ[ink blot]ങ്ങളുടെ ശേഷം ഏതാനും ആഴ്ചവട്ടങ്ങൾ കഴിഞ്ഞപ്പോൾ വായനക്കാരെ മുമ്പെതന്നെ അറി

യി[illegible]ട്ടുള്ള നാട്ടുപാദ്രിയുടെ വെടിപ്പും സുഖകരവുമായുള്ള വീട്ടിൽ കോശികയ്യനെ കാണ്മാൻ ഇടയുണ്ടു. ൟ സമയം അവൻ കൂടെക്കൂടെ ൟ വീട്ടിൽ ചെല്ലുകയുണ്ടായിരുന്നു. അവൻ ൟ ദിവ്യമനുഷ്യന്റെ ഗുണദോഷവും അവനോടു കൂടെ സംസൎഗ്ഗവും അന്വേഷിച്ചതു ഒരു നല്ല കാൎയ്യമായിരുന്നതു കൂടാതെ അതുമൂലം അവന്റെ ശീല പ്രകൃതികളിൽ ഉണ്ടായ ഭേദവും ഒട്ടും കുറവല്ലായിരുന്നു. എന്തെന്നാൽ ചെറുപ്പത്തിൽ അവർ സ്നേഹിതന്മാരും ചെ[illegible]ങ്ങാതികളും ആയിരുന്നു എങ്കിലും കഴിഞ്ഞ ഏതാനും കാലങ്ങളിൽ ആ അച്ചനുമായിട്ടുള്ള ചെങ്ങാതിത്വം അവൻ കഴിവു പോലെ ഉപേക്ഷിച്ചിരുന്നു. കുറെക്കാലത്തേക്കു അവൻ കാണമിടുന്നതിലും നിക്ഷേപത്തോടു നിക്ഷേപം കൂട്ടുന്നതിലും ഏൎപ്പെട്ടിരുന്നതു സത്യം തന്നെ. അവന്റെ ശീലവിശേഷത നിമിത്തം ൟയിട ഉപേക്ഷിച്ചുകളഞ്ഞതും, പാപത്തെക്കുറിച്ചു തന്നെ ഓൎമ്മപ്പെടുത്തുന്ന സകലത്തെയും താൻ അറിയുന്നവരിൽ തന്നെക്കാൾ ഗുണശീലമുള്ള എല്ലാവരെയും ജാത്യാലെന്നപോലെ അകററിക്കളയത്തക്കവണ്ണം അവന്റെ മനസ്സാക്ഷിയോടു നന്നാ കട്ടപ്പും ചെയ്വാൻ ഇടയാക്കിയതും ഉറച്ചിരുന്നതുമായ പെൺകെട്ടിന്റെ ഗുണത്തെ കാംക്ഷിച്ചായിരുന്നു പ്രത്യേകം അവൻ ഇപ്രകാരം ഒക്കെ ചെയ്തതു. എന്തെന്നാൽ അങ്ങിനെതന്നെയല്ലെ എപ്പോഴും പതിവു തിന്മ നന്മയെ പകെക്കുന്നു. ഒന്നാമതു നന്മയുടെ മുമ്പിൽ വച്ചു തന്നെത്താൻ കുററം വിധിക്കപ്പെട്ടതായി അതിനു തോന്നുന്നതുകൊണ്ടു. രണ്ടാമതു അതു ജാത്യാലെ നന്മയുടെ പ്രധാനതയെ സമ്മതിക്കുന്നതിനാൽ മനുഷ്യഹൃദയത്തിൽ ഉണ്ടാകുന്നതിലേക്കു പകയുള്ളപ്പെടത്തക്ക പ്രകൃതിയായ അസൂയ മുഴക്കുന്നതുകൊണ്ടു. ഇപ്പോൾ എങ്ങിനെയെങ്കിലും ഒരു ഭേദം കോശികയ്യനിൽ സ്പഷ്ടപ്പെടുന്നുണ്ടായിരുന്നു. അവൻ തന്റെ ഉപേക്ഷിക്കപ്പെട്ടിരുന്ന സ്നേഹിതന്റെ ചെങ്ങാതിത്വവും ആലോചനയും അകററുന്നതിനു പകരം അന്വേഷിക്കുകയും ചെയ്തു. കാൎയ്യം എന്തെന്നാൽ അവന്റെ മനസ്സാക്ഷി ഉണൎത്തപ്പെട്ടു. ചെറുപ്പത്തിൽ പഠിച്ച പ്രമാണങ്ങളെ ലംഘിച്ചതിന്റെയും ശാബത ലംഘനത്തിന്റെയും കൊച്ചി[illegible] കൊല്ലുവാൻ ഇടയാക്കിയ ആക്കമില്ലാത്ത ശീലത്തിന്റെയും വിശ്വാസമുള്ള ഭൃത്യനെന്നു താൻ അറിഞ്ഞിരുന്ന ഒരു വൃദ്ധനോടും അവ

ൻെറ കുഡുംബത്തോടും ചെയ്ത നിവൃത്തിയില്ലാത്ത ഉപദ്രവത്തിൻെറയും ഓൎമ്മ കഠിനമായ കുററബോധം കൊണ്ടു അവനെ കുത്തി. ആ വയസ്സൻ തന്നെ തൻെറ കടിച്ചു ചാകുവാൻ തുടങ്ങിയ പ്രിയപ്പെട്ട മകളെ അവൻ ഏററിട്ടുണ്ടായിരുന്ന ഉപദ്രവങ്ങൾക്ക പ്രതിപകരമായിട്ടു പിടിച്ചു കേററിയ കാൎയ്യം ആ പ്രലയനെക്കുറിച്ചു പിന്നീട ഒന്നും തന്നെ കേട്ടിട്ടില്ലാഞ്ഞതു കൊണ്ടു അവൻ നശിച്ചുപോയതായിരിക്കുമെന്നുള്ള പേടിയോടു കൂടിയിട്ടു തൻെറ ദുഷ്ടതയുടെ ഫലത്തെ നല്ല തെളിവായി അവനെ കാണിച്ചു. സകല കാരണങ്ങൾ കൊണ്ടും തൻെറ മകളുടെ ആയുസ്സിനെ അരിഷ്ടമാക്കുവാൻ ചെല്ലുണ്ടായിരുന്നവനായ ഒരാളിനെക്കൊണ്ടു അശേഷം നീചമായ കാൎയ്യങ്ങളെ ആഗ്രഹിച്ചു അവളെ കെട്ടിക്കുന്നതിനു താൻ ഉറപ്പായി നിശ്ചയിച്ചു കളഞ്ഞതിനെ ഓൎത്തിട്ടു അതു ഒന്നു കൂടെ ശക്തിപ്പെട്ടു. പരിശുദ്ധാത്മാവു മൂലമുണ്ടായ ൦ര൦ കുററബോധങ്ങൾ കോശികുൎയ്യൻെറ മനസ്സിനെ സത്യത്തിലേക്ക കൊണ്ടുവരികയായിരുന്നു എന്നുള്ളതിനു സംശയമില്ല. കാണാതെ പോയ പൌലുസിനെക്കുറിച്ചു ഒരു വഴിയിലും സത്യവൎത്തമാനങ്ങൾ ഒന്നും അവനു കിട്ടിയില്ല എങ്കിലും ക്ഷമയോടു കൂടെ അവനെ വളരെ തിരക്കിയശേഷം ആ നല്ല പാദ്രിയുടെ ആലോചനയും ഗുണദോഷവും അന്വേഷിക്കയായിരുന്നു അദ്ദേഹത്തിൻെറ മാൎഗ്ഗം നാം കണ്ടിട്ടുള്ളതുപോലെ "പിതാവില്ലാത്തവരെയും വിധവമാരെയും അവരുടെ അനൎത്ഥത്തിൽ ചെന്നു കാണുന്നതിലേക്കും ലോകത്തിൽനിന്നു തന്നെത്താൻ അശുദ്ധപ്പെടാതെ സൂക്ഷിക്കുന്നതിലേക്കും" അവനെ നടത്തി. "പാപവും വൃദ്ധനുമായ പൌലുസിനു എന്തു സംഭവിച്ചായിരിക്കും ?" എന്നായിരുന്നു കോശികുൎയ്യൻെറ കൂടെക്കൂടെയുള്ള ചോദ്യം. "അഞ്ചുതെക്കുക—എന്ന സ്ഥലത്തു അവനെ കണ്ടു അറിഞ്ഞിട്ടുള്ളതായി നമ്മുടെ മത്തായി ഉപദേശി സൂചിപ്പിച്ചിരിക്കുന്നതിൽനിന്നു അവൻെറ കാൎയ്യത്തെക്കുറിച്ചു ഒന്നും നിശ്ചയിച്ചുകൂടാ"

പട്ടക്കാരൻ പറഞ്ഞു "കൊള്ളാം കാലക്രമം കൊണ്ടു അവനു എന്തുവന്നു എന്നു നമുക്ക അറിയാം സംശയമില്ല. കാൎയ്യം നോക്കുമ്പോൾ പേടിച്ചാകുന്നു അവൻ അ——യിലേക്ക തല്ക്കാലം തിരിച്ചു വരാത്തതു എന്നു എൻെറ മനസ്സിൽ തോന്നുന്നു"

"അങ്ങിനെ വരുമൊ"! എന്നായിരുന്നു കോശികയ്യൻ പറഞ്ഞതു. "എങ്കിലും മറിയത്തിനെ അവൻ പിടിച്ചു കേററിയ രാത്രി തന്നെ കടിച്ചു ചത്തു പോയതായിരിക്കുമെന്നുള്ള പേടി എന്നിൽനിന്നു നീങ്ങുന്നില്ല. അവൻ നന്നാ ക്ഷീണിച്ചിരിക്കേണം. അവിടെ ആററിന്റ വീതിയും കൂടം അവന്റെ ദീയ്യയും അവനെ അതിൽ പിന്നെ കണ്ടിട്ടുമില്ല. അതിനെക്കുറിച്ചു ചോദിക്കുമ്പോഴൊക്കെയും ഒരു ശകനപ്പിഴ പോലെ ഉരിയാടാതിരിക്കയും ചെയ്യുന്നു."

പട്ടക്കാരൻ പറഞ്ഞു:—എന്നാൽ എന്റെ കൂടെ ല—എന്ന സ്ഥലത്തേക്കു പോരു. ഞാൻ നാളെ തിരിക്കും. ഇവിടെ നിന്നു മൂന്നു ദിവസത്തെ വഴിയുണ്ടു. അവിടെ ഒഴങ്ങളിൽ വേലയ്ക്കു താഴ്ത്തീതികളിലുള്ള പുലയരിൽ വളരെ പേരു ഏപ്പെട്ടിട്ടുണ്ടെന്നു കേൾക്കുന്നു. പൌലൂസിനെക്കുറിച്ചു വല്ലതും അവിടെ കേൾക്കാമായിരിക്കും. ഇനിക്കു അവിടത്തെ സഭയിൽ കുറെ മാമോദീസാ കഴിക്കാനുണ്ടു"

"അങ്ങിനെ തന്നെ" എന്നു കോശികയ്യൻ മറുപടി പറഞ്ഞു. "എങ്കിലും ഇനിക്കു ഒരു കായ്യത്തിൽ ഉദ്ദേശമയെയുള്ള ല—യിക്കു അല്പം വടക്കു പ—നംപൂരിയുമായി ഇടപാടുകൾ ഉള്ളതുകൊണ്ടു പോരുന്നതിനു ഇനിക്കാകുന്നു കുറെക്കൂടെ മനസ്സു. ഞായറാഴ്ച കഴിഞ്ഞിട്ടു നമുക്കു വടക്കനാററുവഴി ഇങ്ങു പോരികയും ചെയ്യാം.

പറഞ്ഞതു പോലെ തന്നെ പിറെറ ദിവസം രാവിലെ കോശികയ്യനും പാദ്രിയച്ചനും വള്ളം കേറി. കുറെ തെക്കോളം അവക്കു വള്ളം വഴി പോകുവാൻ ഉണ്ടായിരുന്നു. അതിന്റെ ശേഷം കാട്ടിൽ കൂടെ കര വഴി ല—എന്ന സ്ഥലത്തു എത്തുന്നതു വരെ കുറെ ഏറെ നാഴിക കിഴക്കോട്ടു നടക്കേണം. ആ സ്ഥലത്തു കിഴക്കൻ മല വെട്ടി വിതച്ചു അനുഭവിച്ചു വന്ന കൃഷിക്കാര പാക്കുന്നുണ്ടായിരുന്നു. വിപരിപ്പാൻ യോഗ്യമായിട്ടുള്ളതൊന്നും അവരുടെ വഴിയാത്രയിൽ സംഭവിക്കാഞ്ഞതുകൊണ്ടു അതിനെക്കുറിച്ചു പറയെണ്ണമെന്നില്ലല്ലൊ. ശനിയാഴ്ച വൈകീട്ടു അവർ നിയമിച്ചിരുന്ന സ്ഥലത്തു എത്തി. പിറെറ ദിവസം കാലത്തു പ്രൊതെസ്താന്തു പള്ളിയിൽ അടിയന്തിരം നടത്തിയതിൽ വളരെ മാമോദീസായും കഴിച്ചു. കാണാതെപോയ പുലയനെക്കുറിച്ചു കോശികയ്യൻ മലംകൃഷിക്കാരിൽ പലരോടും ചോദിച്ചു. അവന്റെ പേരാകട്ടെ അടയാളങ്ങളാകട്ടെ അറിയു

ന്നവരായിട്ട ഒരുത്തരുമില്ലായിരുന്നു. ഒഴങ്ങളിൽ മാൎഗ്ഗവാസി കളായിട്ടുള്ള പുലയര ചുരുക്കം തന്നെ എന്നു അവർ പറഞ്ഞു. എങ്കിലും അഞ്ചു നാഴിക ദൂരത്തുള്ള ഒരു ഒഴത്തിലെ പുലയരു ക്രിസ്ത്യാനിമാൎഗ്ഗത്തെക്കുറിച്ചു സംസാരിക്കുന്നതു ഒരിട കേട്ടു അതിനെക്കുറിച്ചു ഒന്നും അപ്പോൾ വിചാരിച്ചില്ല എന്നു ആരോ ഒരുത്തൻ പറഞ്ഞു.

൦രം സമയം കോശികുൎയ്യനും സ്നേഹിതനും തങ്ങൾ വിചാരിച്ചിരുന്നതിനു മുമ്പു ല—യെ വിട്ടു പോകുന്നതിനു ഒരു കാൎയ്യമുണ്ടായി അതായതു ഏകദേശം ഏഴു നാഴിക ദൂരെ തങ്ങൾ അറിയുന്ന ഒരു ക്രിസ്ത്യാനി മരിപ്പാൻ കിടക്കുന്നു എന്നും അച്ചനെ കാണ്മാൻ ആഗ്രഹിക്കുന്നു എന്നും ഒട്ടു ഉച്ചയായപ്പോൾ ഒരു ആൾ വന്നു പറഞ്ഞതു തന്നെ. ദയവും നന്മയുമായുള്ള പ്രവൃത്തികൾക്കു സദാ ഒരുങ്ങിയിരുന്ന ൦രം നല്ല ആൾ ആ അപേക്ഷ പ്രകാരം ചെയ്യുന്നതിനു ഒട്ടും തൎക്കിച്ചില്ല. വൈകുന്നതിനു മുമ്പു താനും കോശികുൎയ്യനും കൂടെ അവിടേക്കു തിരിക്കയും ചെയ്തു. അവരുടെ വഴി അവിടവിടെ ഒഴം വെട്ടീട്ടുള്ള കാട്ടു പ്രദേശത്തു കൂടെയായിരുന്നു. ഒരു വശത്തു പാറയുള്ള ഒരു ആറും മറെറ വശത്തു വൃക്ഷങ്ങളുടെ ഇടവഴി നീല നിറമായി കാണുന്ന മലകൾ ദൂരത്തിലും ഉണ്ടായിരുന്നു. ഏകദേശം സന്ധ്യയോടു കൂടെ അവരുടെ വഴി പാതിയിലേറെയും കഴിഞ്ഞു കൃഷിസ്ഥലങ്ങൾ ഇല്ലാതെ കാടു മാത്രമുള്ള ഒരു വല്യ താഴ്വരയിലായി. അപ്പോൾ അവർ ഒരു പാട്ടു കേട്ടു. ശ്രദ്ധിച്ചപ്പോൾ മനുഷ്യരുടെ ശബ്ദം തന്നെയെന്നു നിശ്ചയമായി രാഗത്തിന്റെ ചേലു കേട്ടു കൊണ്ടു വാക്കുകൾ തെളിഞ്ഞു കേട്ടതിനാൽ അതു "ഭാഗ്യം ഭാഗ്യം ഭാഗ്യം" എന്നിങ്ങിനെയുള്ള പാട്ടായിരുന്നു എന്നു അവർ ഉടനെയറിഞ്ഞു. ഇത്ര ദൂരെയുള്ള കാട്ടുപ്രദേശത്തു ക്രിസ്ത്യാനിപ്പാട്ടു കേട്ടതെങ്ങിനെ രാഗം പോരാത്തതെങ്കിലും "വനപ്രദേശം സന്തോഷിച്ചു പനിനീർ പുഷ്പംപോലെ പൂക്കും" എന്നുള്ള ദീൎഘദൎശനത്തിന്റെ ഒരു നിവൃത്തിയായിരുന്നു ഇതു എന്നു തോന്നും. ആ ശബ്ദം കേട്ട ചോവ്വിനു ഒരു ഊടുവഴിയെ അവർ നോക്കിയപ്പോൾ മലംകൃഷിക്കാൎക്കു സാധാരണയുള്ള കുടിലുകളെക്കാൾ കുറെ വലിപ്പത്തിൽ ഒരു വീടിന്റെ മേൽകൂട്ടു അല്പം ഉയൎന്നു നില്ക്കുന്നതു അവർ കണ്ടു. ഇങ്ങിനത്ത ഏതാനും കുടിലുകൾ ആനയുടെയും മററു വനവാസികളായ ക്രൂര ജന്തുക്കളുടെയും ഉപ

ദ്രവം ഉണ്ടാകാതിരിപ്പാൻ മരത്തിന്റെ മുകളിൽ കെട്ടിയവ യായിട്ടു സമീപെ ഉണ്ടായിരുന്നു. എന്നാൽ ൧൦൦ വിട്ട ആ യിട വച്ചതായ ഒരു പ്രാൎത്ഥനസ്ഥലമായിരുന്നു. അതിനു ആറു മരത്തൂണും വയ്ക്കോൽകൊണ്ടുള്ള മേച്ചിൽ പുറവും ഉ ണ്ടായിരുന്നു. അതിൽനിന്നായിരുന്നു അവർ കേട്ട ശബ്ദം പുറപ്പെട്ടതു. അവർ ജാഗ്രതയോടു കൂടെ അടുത്തു വാക്കുക ൾ എല്ലാം തെളിവായി കേൾക്കത്തക്ക സ്ഥലം നോക്കി ഒരു മരത്തിന്റെ കീഴെ മററവർ അറിയാതെ ഇരുന്നു. പാട്ടു ക ഴിഞ്ഞപ്പോൾ ഒരു പ്രാൎത്ഥന കേട്ടു. അതിന്റെ ശേഷം പ്രാ ൎത്ഥിച്ച ആളു തന്നെ പുരുഷന്മാരും സ്ത്രീകളുമായിട്ടു പത്തുമു പ്പതു പേരോളം ഉണ്ടായിരുന്ന ആ സഭയോടു പറഞ്ഞുതു ടങ്ങി. ശബ്ദം നന്നാവയസ്സു ചെന്ന ഒരാളിന്റെയും അ വൻ പറഞ്ഞതു "സ്നേഹ"ത്തെക്കുറിച്ചും ആയിരുന്നു. "ദൈ വം ലോകത്തെ അത്ര സ്നേഹിച്ചു." വീണ്ടെടുപ്പിൽ ദൈവ ത്തിന്റെ സ്നേഹത്തെക്കുറിച്ചു ലളിതവാചകമായിട്ടെങ്കിലും ദീൎഘമായും വാചാലതയോടു കൂടിയും അവൻ പറഞ്ഞു. അ വൻ സംസാരിച്ചതു ഒട്ടു വേഗത്തിലായിരുന്നു. ക്രൂശി ക്കപ്പെട്ട രക്ഷിതാവിനെക്കുറിച്ചു വൎണ്ണിച്ചു തന്റെ ദരിദ്രത മൂലം മനുഷ്യർ എന്നേക്കും സമ്പന്നന്മാരാകുന്ന വഴി കാ ണിച്ചപ്പോൾ ചില സമയം അവൻ വിക്കിപ്പോയി. സ്വ ൎഗ്ഗത്തിലെ മരണമില്ലാത്തതും കളങ്കമററതുമായ സ്നേഹത്തെ ക്കുറിച്ചു അവൻ അവരോടു പറഞ്ഞു. അവൻ ൧൦൦ വൎണ്ണ നയിൽ മുറുകി വന്നപ്പോൾ ഒരു വൃദ്ധ സ്ത്രീ "ശരി! ഭൂമിയി ൽ ഇത്ര കഷ്ടപ്പെടുന്ന നമുക്കു അതൊരു മഹത്വമുള്ള സ്ഥല മായിരിക്കേണം" എന്നു വിളിച്ചു പറഞ്ഞു. പിന്നെ അവൻ സ്നേഹമെന്തെന്നു അവർ എല്ലാവരും അറിഞ്ഞിട്ടുണ്ടെന്നും എല്ലാവരും കുറഞ്ഞ പക്ഷം വല്ലതു എങ്കിലും അതുകൊണ്ടു അനുഭവിച്ചിട്ടുണ്ടെന്നും തങ്ങൾ സ്നേഹിച്ചിട്ടുള്ള ഒരു കൊ ച്ചോ ഒരു ഭാൎയ്യയൊ ഒരു ഭൎത്താവൊ നഷ്ടപ്പെട്ടു പോയാൽ എന്തുണ്ടെന്നുള്ളതു അറിഞ്ഞിട്ടില്ലാത്തവർ അവരിൽ ചുരു ക്കമെയുള്ളു എന്നും അനേകം കുഡുംബങ്ങളിൽ വേണ്ടപോ ലെയുള്ള സ്നേഹമില്ലെങ്കിലും അതു മനുഷ്യർ എല്ലാവരും ആഗ്രഹിക്കത്തക്ക ഒരു അനുഗ്രഹമാണെന്നും അവരെ ഓ ൎമ്മപ്പെടുത്തി. അതിന്റെ ശേഷം സ്നേഹം സകലത്തിനും മീതെ കൎത്താവായിരുന്നു മനുഷ്യരുടെ എല്ലാ പ്രവൃത്തികളെ യും ഭരിച്ചിരുന്നെങ്കിൽ ലോകം എങ്ങിനെയിരുന്നേനെ എ

ന്ന അവൻ കാണിച്ചു തുടങ്ങി. അവൻ പിന്നെയും അവരെ ഓൎമ്മപ്പെടുത്തിപ്പറഞ്ഞതെന്തെന്നാൽ "ക്രിസ്ത്യാനികൾ തമ്മിൽ തമ്മിൽ സ്നേഹിപ്പാൻ കല്പിക്കപ്പെട്ടിരിക്കുന്നു. ഇതു ചെയ്യുന്നതിനു നാം സകലരെയും നമ്മുടെ ശത്രുക്കളെ പോലും സ്നേഹിക്കേണം. നാം തിന്മെക്കു പകരം തിന്മ ചെയ്താൽ തിന്മയും ദോഷവും തന്നെ എന്നും പരക്കും. എന്നാൽ മനുഷ്യർ തങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പാൻ പഠിച്ചു തിന്മെക്കു പകരം നന്മ ചെയ്താൽ സ്നേഹം തിന്മയെ ലോകത്തിൽനിന്നു ചവിട്ടിക്കളഞ്ഞു ഒരിക്കൽ അധിപതിയായി വാഴും. നമ്മിൽ ചിലർ ക്രൂരതയിൽ കാലം കഴിച്ചുകൂട്ടീട്ടുണ്ടു അധികം പേൎക്കു കഠിനക്കാരായ യജമാനന്മാരും ഉണ്ടായിരുന്നിട്ടുണ്ടു. എന്നാൽ അവരുടെ തിന്മെക്കു നന്മ പകരം ചെയ്യുന്നതിനു കരുതിക്കൊണ്ടു നാം അവരുടെ പേൎക്കു പ്രാൎത്ഥിക്കേണം. അതും ദിവസേന വേണം. എന്തെന്നാൽ നീതിമാന്റെ താല്പൎയ്യമുള്ള പ്രാൎത്ഥന വളരെ സാധിക്കുന്നു. നാം ഇപ്രകാരം അവൎക്കു ഗുണം ചെയ്യേണം. എന്തെന്നാൽ ഇങ്ങിനെ ചെയ്തു "അവരുടെ തലകളിൽ തീക്കനലുകളെ കൂട്ടുന്ന"തിനാൽ നമുക്കു അവരുടെ മനസ്സിനെ ഉരുക്കാം. നമുക്കു പരമാൎത്ഥതയോടു അവരുടെ പേൎക്കു വേലയെടുത്തു നമ്മുടെ മുറയെ അവൎക്കു ചെയ്യേണം. എന്തെന്നാൽ അവർ നമ്മെ അവരുടെ പണിയിലാക്കിയിരിക്കുമ്പോൾ ഒക്കെയും അവർ ന്യായപ്രകാരം നമ്മുടെ യജമാനന്മാരാകുന്നു. അങ്ങിനെ ചെയ്താൽ ദൈവത്തെ നമ്മുടെ പൂൎണ്ണ ഹൃദയത്തോടും പൂൎണ്ണ മനസ്സോടും പൂൎണ്ണ ആത്മാവോടും പൂൎണ്ണ ശക്തിയോടും നമ്മുടെ അയല്ക്കാരെ നമ്മെപ്പോലെ തന്നെയും നാം സ്നേഹിക്കേണമെന്നു എന്റെ കയ്യിലിരിക്കുന്ന ഒരു പുസ്തകത്തിൽ അടങ്ങിയിരിക്കുന്ന ദൈവ കല്പനയെ നാം അനുസരിക്കുകയാകുന്നു."

ഇങ്ങിനെയായിരുന്നു വൃദ്ധൻ പ്രസംഗിച്ചു നിൎത്തിയതു. ശബ്ദം കോശി കയ്യനു നല്ല പരിചയമുള്ളതുമായിരുന്നു. അതു അവന്റെ വൃദ്ധനായ പൌലുസു അല്ലാതെ മററാരും അല്ലായിരുന്നു. വൃദ്ധൻ തന്റെ പ്രസംഗത്തിൽ മുറുകിയപ്പോൾ കോശികയ്യൻ ശ്രദ്ധയിൽ മുഴുകിപ്പോയി. പിന്നെ പ്രസംഗത്തിന്റെ അവസാനത്തിങ്കൽ അവൻ പുലയരുടെ ദുഃഖങ്ങളെയും തിന്മെക്കു പകരം നന്മ ചെയ്യുന്നതിനെയും തങ്ങളുടെ യജമാനന്മാരുടെ പേൎക്കു പ്രാൎത്ഥിക്കേ

ന്ദ മുറയെയും കുറിച്ചു പറഞ്ഞപ്പോൾ ഒരിക്കൽ നിശബ്ദയായിതന്ന ഈ സ്കറിയാനിക്കാരന്റെ തല മുട്ടേൽനിന്നു താണു തുടങ്ങി അന്നേരം അവന്റെ സ്നേഹിതനായ അച്ചൻ അവന്റെ കണ്ണുനീരുകൾ നിലത്തു വീഴുന്നതു കാണുകയും അവന്റെ ഏങ്ങൽ കേൾക്കയും ചെയ്തു. ഇവിടെ വെച്ചാണു ഘാതകാനെവധം ചെയ്യുന്നു അവന്റെ കണ്ണുകളിൽ കണ്ണുനീരോടു കൂടെ അവൻ ആ ചെറിയ പ്രാർത്ഥനാഭവനത്തിൽ കേറി. അവിടെയുണ്ടായിരുന്നവരുടെ ആശ്ചര്യം ഒട്ടും കുറവല്ലായിരുന്നു. എങ്കിലും നാട്ടുപാദ്രിയുടെ സന്തോഷമുള്ള മുഖം കണ്ടതുകൊണ്ടു വൃദ്ധനായ പൌലുസിന്റെ ഹൃദയത്തിൽനിന്നു ഭയം അശേഷം പോയി. കോശികയ്യൻ വൃദ്ധന്റെ കയ്യുപിടിച്ചു പറഞ്ഞു:—"പൌലുസെ എന്റെ ആയുസ്സു നാളുകളിലെക്ക ഭാഗ്യമുള്ള ദിവസം ഇതാകുന്നു. നീ ചത്തുപോയെന്നാണു ഞാൻ വിചാരിച്ചിരുന്നതു. ആ വിചാരം ഒരു പേക്കിനാവു പോലെ എന്നിൽനിന്നു മാറാതിരുന്നു.'

പൌലുസു—"ഹാ! യജമാനനെന്നെക്കുറിച്ചു അങ്ങിനെ മാത്രമെ ആഗ്രഹിക്കു എന്നു ഞാൻ വിചാരിച്ചിരുന്നു."

കോശികയ്യൻ. "ഇല്ല നീ എന്നെ തെറ്റിക്കുന്നു. നീയവിടെ നിന്നു പോന്നപ്പോൾ മുതൽ ഞാൻ ഒരു പുതിയ മനുഷ്യനായിരിക്കയാണെന്നു ഞാൻ ആശപ്പെടുന്നു. ഞാൻനിന്നെ നന്നാ ഉപദ്രവിച്ചിട്ടുണ്ടു. നീയതെന്നോടു, ക്ഷമിക്കുമോ?"

പൌലുസു—"ഇനിക്കു യാതൊരു മുഷിച്ചിലും ഇല്ല. ഞാൻ എന്റെ യജമാനനോടു ക്ഷമിച്ചിട്ടു എത്ര നാളായി? എങ്കിലും ഞാൻ ഠരം കാണുന്നതും കേൾക്കുന്നതും ഓർത്തിട്ടു എന്റെ മനസ്സിൽ വല്യ ഭ്രമം പിടിക്കുന്നു."

കോശികയ്യൻ-"ഭ്രമിക്കേണ്ടാ. എന്റെ കുറ്റമുള്ള മനസ്സാക്ഷി ഇനിക്കു ആശ്വാസം തന്നിട്ടില്ല. ഞാൻ നിന്നോടു ചെയ്തു ക്രൂരതയ്ക്കു കഴിയുന്നതായിരുന്നാൽ വല്ലതും പ്രതിവിധി ചെയ്യേണ്ടതിനു ഞാൻ നിന്നെ വളരെ അന്വേഷിച്ചു. ഇപ്പോൾ നീയെന്റെ അടിയാനല്ല. ഗുരുവാകുവാനത്രെ അധികം യോഗ്യത എന്നു ഇപ്പോൾ കണ്ടറിഞ്ഞിരിക്കുന്നു. ഞാൻ നിന്നിൽനിന്നു പഠിപ്പാൻ ആഗ്രഹിക്കുന്നുമുണ്ടു. നിന്നിൽ ഉണ്ടായിരുന്ന വിചാരങ്ങൾ വളരെക്കാലം എന്റെ ദൈവങ്ങളായിട്ടു ഞാൻ വിചാരിച്ചു വന്നവയിൽനിന്നു നന്നാ വ്യത്യാസപ്പെട്ടവ തന്നെ. നീ കുറ്റമില്ലാത്തവനെങ്കിലും എന്റെ ദുശ്ശീലത്തിനു നിന്നെ ഞാൻ പാത്ര

വാനാക്കിയപ്പോൾ നീ നിന്റെ പ്രാൎത്ഥനകൾകൊണ്ടു എന്റെ ക്രൂരതകൾക്കു പകരം വീട്ടി. നീ എനിക്കു വേണ്ടി പ്രാൎത്ഥിച്ചിട്ടുണ്ടെന്നും നിന്റെ അപേക്ഷകൾക്കു മറുപടി കിട്ടീട്ടുണ്ടെന്നും ഞാൻ അറിയുന്നു. നിന്റെ മാൎഗ്ഗം എന്റേതിനേക്കാൾ നല്ലതു തന്നെ സംശയമില്ല. നീ ംരം ആളുകളോടു പ്രസംഗിച്ചതിൽ നിന്റെ വായിൽനിന്നു ഇപ്പോൾ ഞാൻ കേട്ടിട്ടുള്ളതുപോലെയുള്ള നിരൂപണങ്ങൾ നിന്റെ ഹൃദയത്തിൽനിന്നു പുറപ്പെടുവിപ്പാൻ നിനക്കു പ്രാപ്തിയുള്ളതുകൊണ്ടു ഞാൻ നിന്റെ പാദത്തിങ്കൽ ഇരിക്കേണ്ടിയിരിക്കുന്നു. വെയിലുകൊണ്ടു കറുത്തതും ഞൊറിഞ്ഞതുമായ മുഖത്തു ഒരു ആശ്ചൎയ്യ പുഞ്ചിരിയോടു കൂടെ കിഴവൻ അല്പനേരം നിന്നു. അതിന്റെ ശേഷം ദൈവം പ്രാൎത്ഥനയ്ക്കു മറുപടി തരുമെന്നു താൻ പണ്ടേ അറിഞ്ഞിട്ടുണ്ടായിരുന്നു എങ്കിലും ഇപ്രകാരം ഉള്ള ഒരു മറുപടി ഭാഗ്യകരമായ ആശ്ചൎയ്യം കൊണ്ടു തന്നെ നിറച്ചു എന്നു പറഞ്ഞു. അവൻ പിന്നെയും അതിശയം കൂറി തന്റെ വിചാരം എത്തുന്നതിലധികം മാററത്തോടു കൂടിയ യജമാനന്റെ മുഖത്തുനിന്നു കണ്ണു പറിക്കാതെ നിന്നു. അപ്പോൾ അവൻ പറഞ്ഞു;-"ഞാൻ ആ—വിട്ടു പോന്നപ്പോൾ യജമാനനെ വളരെ ഭയപ്പെട്ടു. വ്യസനം കൊണ്ടു എന്റെ സുബോധവും എന്നിൽനിന്നു പൊയ്പോയി ഞാൻ നന്നാ സൂക്ഷ്മത്തോടു കൂടെ ഒളിച്ചു നടക്കയായിരുന്നു. എന്തെന്നാൽ എന്നെ പിടികിട്ടിയാൽ ഞാൻ പെട്ടുപോകുമെന്നു ഞാൻ നിശ്ചയിച്ചിരുന്നു. കാൎയ്യങ്ങൾ നടക്കുന്നതിനെക്കുറിച്ചു അറിവാൻ മാത്രമായിരുന്നു എന്റെ വൃദ്ധയായ ഭാൎയ്യ അവിടെ താമസിച്ചതു. എങ്കിലും ഒടുക്കം ഞാൻ വിചാരിച്ചതു യജമാനൻ സ്നേഹത്തിലെന്നെ തിരക്കുമെന്നായിരുന്നു. ദൈവം സ്തുതിക്കപ്പെടട്ടെ.

കോശികൎയ്യൻ-:കൊള്ളാം. ഇനിയും ബുദ്ധിയോടും പരമാൎത്ഥതയോടും കൂടെ വരുംകാലത്തെ പെരുമാറി കഴിഞ്ഞതിന്റെ വാശിതീൎക്കാം. ഇന്നു നീ പഠിപ്പിച്ചിട്ടുള്ള പാഠങ്ങൾ തന്നെ പഠിപ്പിച്ചുകൊണ്ടു നിന്റെ ശിഷ്ടായുസ്സിനെ തിരികെ വന്ന സമാധാനത്തിൽ കഴിച്ചുകൂട്ടിക്കൊൾക.

## ൧൮-ാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള കാൎയ്യങ്ങളുടെ

ശേഷം പന്ത്രണ്ടു മാസം കഴിഞ്ഞു വൃദ്ധനായ പൌലൂസു അവന്റെ പണ്ടത്തെ വീട്ടിലേക്കു തിരിച്ചുപോന്നു. കോശികുഴ്യന്റെ പണ്ണിയിലുള്ള പ്രലയതന്തങ്ങൾ അല്പകാലമായി കേട്ടിട്ടുള്ള ദൈവത്തെ സേവിപ്പാനുള്ള ആഗ്രഹത്തിൽ പിന്നൊരിക്കലും നടക്കപ്പെട്ടിട്ടില്ല. അവരുടെ പ്രാൎത്ഥനാഭവനം അവരുടെ യജമാനൻ തന്നെ പൊളിച്ചു പണിയിച്ചു. ൟ സമയം ഞായറാഴ്ചദിവസം മിക്കപ്പോഴും അവൻ അവരുടെ ഉപാസനകളിൽ കൂടുകയുമുണ്ടായിരുന്നു

ഒരിക്കൽ കോശികുഴ്യന്റെ വീട്ടിൽ വല്യ ആഘോഷങ്ങൾ ഉണ്ടായിരുന്നു. മുറ്റത്തു ഒരു വല്യ പന്തലിട്ടിരുന്നു. വിശേഷ വസ്ത്രങ്ങളോടു കൂടിയ വളരെ ആളുകൾ തിങ്ങിയുണ്ടായിരുന്നു. വല്യ ജോലിക്കാരായ ആളുകൾ ധൃതിയോടു കൂടെ അങ്ങോട്ടുമിങ്ങോട്ടുമോടുകയും പന്തലിൽ ഒരു വെടിപ്പായ സദ്യയ്ക്കു ചട്ടം കെട്ടുകയും ചെയ്തുകൊണ്ടിരുന്നു. പ്രൊട്ടെസ്റ്റന്റു പള്ളിയിൽ ഒരു പെൺകെട്ടു ഉണ്ടായിരുന്നു. മറിയം ഇപ്പോൾ അച്ചന്റെ ഉപദേശികളിൽ ഒരുവനായിരുന്ന മത്തായിയുടെ മണവാട്ടിയായി; അവനെക്കുറിച്ചു നമ്മൾ മുമ്പെ തന്നെ അറിഞ്ഞിട്ടുണ്ടല്ലോ. അവൻ യോഗ്യനും നല്ലശീലക്കാരനുമായ ഒരു ഉത്തമനായ ബാല്യക്കാരനായിരുന്നു. മറിയവും ൟ ബന്ധുതയിൽ നല്ല തൃപ്തിയുള്ളവളായി കണ്ടു. എന്തെന്നാൽ ൟ സമയം ൟ സംഗതിയെക്കുറിച്ചു അവളുടെ ഇഷ്ടം വെളിപ്പെടുത്തുന്നതിനു അനുവാദമുണ്ടായിരുന്നു. അവിടങ്ങളിലുള്ള ക്രിസ്ത്യാനികളിൽ കൊള്ളാവുന്നവരെല്ലാം അവിടെ ഉണ്ടായിരുന്നു. അവരുടെ ഇടയിൽ നാട്ടുപാദ്രിയും തന്റെ കുഡുംബവും കോശികുഴ്യന്റെ മകൾക്കു വേണ്ടി മുമ്പു പറഞ്ഞ ചെറുക്കന്റെ അപ്പനായ ഉമ്മൻ തോമ്മാ കൂടെയും ഉണ്ടായിരുന്നു. അവൻ ആ മകനെക്കൊണ്ടു വേറെ കെട്ടിച്ചുപോയതിനാൽ കഴിഞ്ഞ കാൎയ്യങ്ങളെ ഒക്കെയും മറന്നിരുന്നു. എന്നാൽ വിളിക്കാതെ വന്ന വേറൊരു വിരുന്നുകാരൻ ഉണ്ടായിരുന്നു. അവരെല്ലാം ഏകദേശം ഇരിക്കാറായ ഉടനെ ആ വയസ്സുചെന്ന പൊട്ടക്കണ്ണൻ നമ്പൂരി അങ്ങെ പറമ്പിൽ നിന്നു അവരുടെ അടുക്കൽ വന്നു. അയാളെ ഒരു ബാല്യക്കാരൻ കൊണ്ടുവരികയായിരുന്നു. വലത്തുകൈ അവന്റെ തോളേൽ വച്ചുകൊണ്ടു ഇടത്തുകയ്യിൽ ഒരു ചൂരൽ വടി പിടിച്ചു വഴിനീളെ കാലു ചവിട്ടുന്നതിനു മുമ്പു അതുകൊണ്ടു

കത്തി നോക്കിയായിരുന്നു വന്നതു. കണ്ണുപോയതു വയസ്സായതിൽപിന്നെയായിരുന്നതുകൊണ്ടു കണ്ണുപൊട്ടിട്ടേറെ നാളായിട്ടില്ലാത്തവൎക്ക നടപ്പിലുള്ള ഒരു പേടി ഒരംയാളിൽനിന്നു നീങ്ങിയിട്ടില്ലായിരുന്നു. ഒരം സമയം ആയാൾ തോളേൽ പൂണനൂലാകട്ടെ നെററിയിലൊ കയ്യേലൊ നെഞ്ചത്തൊ അല്പമെങ്കിലും ചന്ദനമൊ ഭസ്മമൊ ആകട്ടെ ധരിച്ചിട്ടില്ലായിരുന്നു. പിന്നീടു ഒരിക്കലുമുണ്ടായിട്ടുമില്ല. വീട്ടുടമസ്ഥനോടു അല്പം പറവാനുണ്ടു എന്നു പറഞ്ഞപ്പോൾ എല്ലാവരും മൌനംഭജിച്ചിരുന്നു. അയാൾ ഇപ്രകാരം പറഞ്ഞു;— "ഞാൻ വന്നിരിക്കുന്നു. ഞാൻ നിന്റെ സദ്യയിലുരുണ്ടുകേറുകയാണെന്നു ഇനിക്ക അറിയാം. എങ്കിലും നിനക്ക കാണാവുന്നതു പോലെ ഞാൻ ഇനിയും ഒരു ബ്രാഹ്മണനല്ല. പിന്നെയൊ ഒരു ക്രിസ്ത്യാനി വിശ്വാസിതന്നെ. എന്നാൽ വേറൊരു കാൎയ്യമുണ്ടു. മണവാട്ടിയുമായി ഇനിക്ക ഏതാണ്ടൊ ഒരു സംബന്ധത്തിനുവകയുണ്ടു അതു വേണേൽ ഞാൻ നിന്നോടു പിന്നെപ്പറയാം. ഞങ്ങൾ തമ്മിൽ പരിചയമില്ലാത്തവരല്ലെന്നുള്ളതു നിനക്ക അറിയാമല്ലൊ". ഇവിടെ മറിയം അയാളുടെ അടുക്കൽ പുഞ്ചിരിയോടു കൂടെ അടുത്തുചെന്നു കയ്യു പിടിച്ചുകൊണ്ടു "എന്റെ പ്രിയമുള്ള അപ്പൂപ്പാ അപ്പൂപ്പനെ ഇവിടെകണ്ടതുകൊണ്ടു ഇനിക്കെന്തു സന്തോഷം" എന്നു പറഞ്ഞു. ഉടനെ അയാൾ പുഞ്ചിരിയിട്ടുകൊണ്ടു അവളുടെ തലയിൽ കൈ വെച്ചു "എന്റെ കുഞ്ഞെ സൎവ്വശക്തൻ നിന്നെ വാഴ്ത്തട്ടെ" എന്നു പറഞ്ഞു. അതിന്റെ ശേഷം തിരിഞ്ഞു കോശികുൎയ്യനോടു അവരുടെ ഇടയിൽ തന്നെക്കൂടെ ഇരുത്തെണമെന്നും അങ്ങിനെ ചെയ്താൽ ആ ദിവസം തന്റെ ആയുസ്സു നാളുകളിലേക്ക ഭാഗ്യകരമായിത്തീരുമെന്നും ഊണു കഴിഞ്ഞിട്ടു തന്റെ കാൎയ്യത്തെപ്പററി കുറെക്കൂടെ പറയുന്നതിനു അവരെല്ലാവരും അനുവദിക്കണമെന്നു ആശിച്ചു എന്നും അയാൾ പറഞ്ഞു. ഉടനെ ഒരു കസേരി എടുത്തുകൊണ്ടുവന്നു അയാളെ അതേലിരുത്തി ഉണ്ണാൻ നേരം താഴെഇറങ്ങിയിരുന്നു മററുള്ളവരോടു കൂടെയുണ്ടു അവരുടെ ജാതിയിലായി. കണ്ട ആളുകളെല്ലാം അയാൾ ജാത്യാൽ ഒരു നമ്പൂരിയായിരുന്നതുകൊണ്ടു ആശ്ചൎയ്യപ്പെടുകയും ചെയ്തു.

സദ്യ എല്ലാം കഴിഞ്ഞു. പൌലൂസും ഭാൎയ്യയും മുഖ്യരായിട്ടും മാൎഗ്ഗവാസികളായ മററ പുലയരും അതിൽ ഉണ്ടായിരുന്നു.

സ്ത്രീകൾക്കു ഒക്കെയും വല്യപുത്രമയായിരുന്നു. അപ്പോൾ വയസ്സൻപോററി തന്റെ കഥ പറയുന്നതിനു അനുവാദം ചോദിച്ചു. കോശികയ്യനെ വിളിച്ചു അയാൾ പറഞ്ഞു തുടങ്ങിയതെന്തെന്നാൽ'—വളരെക്കാലം മുമ്പു നിന്റെ പുരയിടത്തിന്റെ അയലത്തുള്ള കുറെ സ്ഥലത്തിന്റെയും ഞാൻ ഇപ്പോൾ പാൎത്തുവരുന്ന വീടിന്റെയും ഉടമസ്ഥരായിട്ടു ഞാനും ഒരു ജ്യേഷ്ഠനും മാത്രം ശേഷിച്ചു. ഞാൻ പറയുന്നകാലം നിന്റെ അപ്പൻ ൦രം പറമ്പു നിന്റെ പേൎക്കായിട്ടു മേടിക്കുന്നതിനു ഒലോം മുമ്പു തന്നെ. ഞങ്ങൾ രണ്ടുപേരും വേട്ടു എങ്കിലും ഇനിക്കു കൊച്ചുങ്ങളില്ലായിരുന്നു. ജ്യേഷ്ഠനു ഒരു മകൾ മാത്രമുണ്ടായിരുന്നു. അവളുടെ അമ്മ അവൾക്കു അഞ്ചു വയസ്സായപ്പോൾ മരിച്ചുപോയി. അപ്പോൾ തള്ളയ്ക്കു വന്ന പനി തന്നെ കൊച്ചിനും പിടിപെട്ടു ജ്യേഷ്ഠൻ ഇവിടങ്ങളിലേക്കു സൌന്ദൎയ്യക്കാരിയായിരുന്ന തന്റെ ഭാൎയ്യയുടെ മരണത്തിൽ വച്ചു നന്നാ അനുധാളിച്ചിരുന്നതുകൊണ്ടും കൊച്ചിനോടുള്ള പ്രിയംകൊണ്ടും ദീനം ഭേദമായാൽ കാശിയിൽ പോയി തീൎത്ഥമാടി അവിടെയുള്ള ക്ഷേത്രങ്ങളിൽ വഴിപാടുകൾ കഴിച്ചേക്കാമെന്നു നേൎന്നു. കൊച്ചിന്റെ ദീനം സൌഖ്യമായി. ഒടുക്കം ജ്യേഷ്ഠനു തീൎത്ഥയാത്രയ്ക്കു സമയവുമടുത്തു. എങ്കിലും തനിക്കു നന്നാ പ്രിയപ്പെട്ടിരുന്ന കൊച്ചിനെ വിട്ടുപിരിയുന്നതിനു വളരെ മനസ്സുകേടായിരുന്നു. സകല പ്രയാസങ്ങളും സ്നേഹിതന്മാരുടെ വാക്കുകളും കൂട്ടാക്കാതെ അവളെ കൂടെകൊണ്ടുപോയി. കുറെ നാളേക്കു ഞാൻ അപ്പഴപ്പോൾ അവരുടെ വൎത്തമാനത്തെക്കുറിച്ചു കേട്ടു എങ്കിലും പിന്നീടു വളരെ നാളേക്കു ഒന്നും കേട്ടില്ല. രണ്ടുവൎഷം കഴിഞ്ഞപ്പോൾ, ജ്യേഷ്ഠൻ മരിച്ചുപോയി എന്നു കാശിക്കുപോയിവന്ന ഒരുവനിൽനിന്നു ഞാൻ കേട്ടു. എന്നാൽ കൊച്ചിനെന്തു സംഭവിച്ചായിരിക്കും? അവളെക്കുറിച്ചു ഒരു വൎത്തമാനവും ഞാൻ കേട്ടില്ല. ഒടുക്കം എന്റെ മൂഢവിചാരപ്രകാരം ദൈവകോപം ശമിപ്പിപ്പാനും എന്റെ മരുമകളെ തിരക്കുകയൊ അല്ലെങ്കിൽ കഴിയുന്നതായിരുന്നാൽ അവൾക്കു എന്തു സംഭവിച്ചു എന്നു അറികയൊ ചെയ്യ്വാനും ആയിട്ടു ഞാനും കാശിക്കു ഒന്നു പൊയ്ക്കളയാമെന്നു ഉറച്ചു എന്റെ വസ്തുക്കളൊക്കെയും ശേഷക്കാരെ ഏല്പിച്ചുംവച്ചു യാത്രയായി വഴിയിൽവച്ചുണ്ടായ പ്രയാസങ്ങളെല്ലാം പറഞ്ഞെ കഴിവൂ എന്നില്ലല്ലൊ. പ

ലതവണ്ണയും തിരിച്ചുപോരുന്നതിന്നു ഞാൻ ആഗ്രഹിച്ചു. ഒടുക്കം ഞാൻ കാശിയിലെത്തി. വളരെ നാൾ കഴിഞ്ഞപ്പോൾ എന്റെ സ്വദേശിയായ ഒരുത്തനെ ഒരു പെൺ കൊച്ചിനോടു കൂടെ കറെ നാൾ മുമ്പു അവിടെക്കണ്ടതായി ഞാൻ അറിഞ്ഞു. പിന്നീടു ആ പെണ്ണു ഗംഗാനദിയുടെ തിരങ്ങളിൽ അല്പനാളേക്ക അലഞ്ഞു നടന്നു എന്നും അവളെ ഒരു സായ്പു എടുത്തു ഒരു മിശ്യോനരി ഇട്ടിട്ടുണ്ടായിരുന്ന ധമ്മസ്ഥലത്തിൽ ആക്കിയെന്നും ഞാൻ കേട്ടു. ഇപ്രകാരം തന്നെ ആരുമ്പോതമില്ലാതെ ആ വല്യപട്ടണത്തിൽ നടന്ന അനവധി പൈതങ്ങൾ അവിടെയുണ്ടായിരുന്നു. അവരിൽ അധികംപേക്കും അവരുടെ ഉത്ഭവത്തെക്കുറിച്ചു യാതൊരു അറിവും ഇല്ലായിരുന്നു. അതിന്റെ കാരണം ചിലർ അറിയാത്ത ഭാഷക്കാരായിരുന്നതും ചിലർ തീരെ കൊച്ചുങ്ങളായിരുന്നതും തന്നെ ൟ വിവരണയിങ്കൽ മറിയത്തിന്റെ അമ്മ നടുങ്ങി ആശ്ചയ്യശബ്ദം പുറപ്പെടുവിക്കയും അപ്പൻ നന്നാ താല്പയ്യത്തോടു ശ്രദ്ധിക്കയും ചെയ്യുന്നതായി മറിയം കണ്ടു—"ഞാൻ കേട്ട പെണ്ണു ജ്യേഷ്ഠന്റെ മകൾ തന്നെയെന്നു ഇനിക്ക ഉറപ്പായി ഒട്ടും താമസിക്കാതെ ഞാൻ ആ ധമ്മസ്ഥലം ഉള്ള പാദ്രിസായ്പിന്റെ അടുക്കൽ ചെന്നു. എങ്കിലും തക്കസമയംകഴിഞ്ഞുപോയി. ഞാൻ കേട്ട അടയാളങ്ങളിൽനിന്നു ഇനിക്ക കാണെണ്ട പെണ്ണു അതു തന്നെയായിരുന്നു എന്നു ഞാൻ ഉറച്ചു. ആ നല്ല ആൾ അവളെ കണ്ട സമയം തന്റെ ദിക്ക തിരുവിതാംകോടെന്നും അപ്പന്റെ പേരു രാമനെന്നു ആണെന്നും പറയുന്നതിന്നു അവൾക്ക പ്രായമുണ്ടായിരുന്നു. എന്റെ ജ്യേഷ്ഠന്റെ പേരും അതു തന്നെ ആയിരുന്നു. ഇതെന്റെ മരുമകൾ എന്നു ഇനിക്കപ്പോൾ നിശ്ചയം വന്നു എന്നാൽ അവൾ അവിടെ ഇല്ലാഞ്ഞു. ഞാൻ ചെല്ലുന്നതിന്നു രണ്ടു മൂന്നു ആഴ്ചമുമ്പു അവളുടെ ദിക്ക തിരുവിതാങ്കോടു തന്നെയെന്നുള്ളതിന്നു തക്കമില്ലായിരുന്നതുകൊണ്ടു അവിടെനിന്നു ഒരു സായ്പും മദാമ്മയും ഇങ്ങു തെക്കോട്ടു പോന്നപ്പോൾ ഇവിടെപാർപ്പിച്ചുവന്ന ഒരു മദാമ്മയുടെ പള്ളിക്കൂടത്തിൽ അവളെ ആക്കുന്നതിന്നു അവരെ ഏല്പിച്ചു അയച്ചുപോയി ഇതിന്റെ ശേഷം ഞാൻ കാശിയിലേറെ താമസിച്ചില്ല. ഞാൻ ഇവിടെ എത്തിയപ്പോൾ ആ മദാമ്മയുടെ ബങ്കളാവിൽ ചെന്നു ഞാൻ ആരെന്നു പറയാതെ പെണ്ണിനെക്കുറിച്ചു

ചോദിച്ചു. ഞാൻ അവളെക്കണ്ടു മുഖച്ഛായകളിൽനിന്നും അവൾ തന്നെ പറഞ്ഞ വൎത്തമാനങ്ങളിൽനിന്നും എന്റെ മരുമകളെന്നു നല്ലപോലെ ഉറച്ചു. അയാൾ ഇവിടം പറഞ്ഞപ്പോൾ കൌശികയ്യന്റെ ഭാൎയ്യയ്ക്കു അടക്കാൻ വയ്യാഞ്ഞു അവൾ ഇരുന്ന കസേരിയേൽനിന്നു എഴുനീററു ഇങ്ങിനെ വിളിച്ചുപറഞ്ഞു—"ഹൊ ഞാനെത്ര നല്ലപോലെ ഓൎക്കുന്നു. എന്നെക്കുറിച്ചു വന്നു ചോദിച്ച ബ്രാഹ്മണനേതു? ഞാൻ അയാളെ ആ സമയമെ 'കണ്ടിട്ടുള്ളല്ലൊ എന്നു ഞാൻ പലപ്പോഴും അതിശയിച്ചിട്ടുണ്ടെങ്കിലും ഇപ്പോൾ ഞാൻ മുഖഭാവങ്ങൾ കണ്ടു അറിഞ്ഞു. അയാൾ, ഞാൻ ഇപ്പോഴും ഓൎക്കുന്നു, എന്റെ അപ്പന്റെ കൂട്ടു തന്നെയായിരുന്നു എന്നു ഞാൻ വിചാരിച്ചതായും ഞാൻ ഓൎക്കുന്നു. വൃദ്ധനായ ഉപാററിസന്തോഷംകൊണ്ടു ചിരിച്ചു പറഞ്ഞു—"കൊള്ളാം പറഞ്ഞു വന്നതു മുഴുവൻ പറയട്ടെ, അതിന്റെ ശേഷം ഇപ്പോൾ പറഞ്ഞേക്കാം അയാൾ പറഞ്ഞപ്പോൾ എല്ലാവരും നല്ലപോലെ ശ്രദ്ധിച്ചുകൊണ്ടു ഇരുന്നു:—"അവൾക്കു അവിടെ പൂൎണ്ണസൌഖ്യമെന്നും അവളെ മാമോദീസാ മുക്കിയെന്നും ഞാൻ കാണുകയും പാദ്രി സായ്പന്മാരിൽ പ്രത്യേകം നിരാധാരക്കാരായ അനവധി പൈതങ്ങളെ എത്ര ധൎമ്മമായി സൂക്ഷിച്ചു പഠിപ്പിച്ചുവരുന്ന ആളായ കാശിയിലെ സായ്പിനെ ഓൎത്തിട്ടു ഇനിക്കു നല്ല വിശ്വാസംതോന്നുകയും ചെയ്യുതുകൊണ്ടും എന്റെ മരുമകളെ പഠിപ്പിച്ചുവന്ന മദാമ്മയുടെ ദയാശീലത്തെ കാണുകകൊണ്ടും ശേഷക്കാരിൽ വല്ലവരും അവളുടെ സ്ഥിതിയെക്കുറിച്ചു അറിഞ്ഞാൽ അവിടെ ചെന്നു ചോദിക്കയും വളരെ വഴക്കുകൾ ഉണ്ടാക്കുകയും ചെയ്യേക്കുമെന്നു ഞാൻ ഭയപ്പെട്ടതുകൊണ്ടും അക്കാൎയ്യം രഹസ്യമായിട്ടു തന്നെ സൂക്ഷിപ്പാൻ നിശ്ചയിക്കയും അവളെ വീണ്ടും കണ്ടു അവളുടെ മനസ്സു ഇളക്കുന്നതിൽനിന്നു ഒഴിഞ്ഞിരിക്കയും ചെയ്തു. എന്നിട്ടും ഞാൻ അവളുടെ കരേററത്തിൽ സൂക്ഷിച്ചുകൊണ്ടിരുന്നു. അവൾ അറിഞ്ഞില്ല താനും. ഒടുക്കം ആ മദാമ്മ അവളെ നിന്നെക്കൊണ്ടു കെട്ടിപ്പാൻ ഭാവിച്ചപ്പോൾ നിന്റെ ആളുകളുടെ ഇടയിൽ അതിനു ചില വിരോധങ്ങളുണ്ടായിരുന്നതായി ഞാൻ ഓൎക്കുന്നു എങ്കിലും ഇനിക്കു സന്തോഷിക്കാതിരിപ്പാൻ പാടില്ലായിരുന്നു. എന്തെന്നാൽ ഞാൻ പറഞ്ഞ പെണ്ണു ഇപ്പോൾ നിന്റെ ഭാൎയ്യ തന്നെ. അവളുടെ ചരിത്രത്തെക്കുറി

ച്ച ഏകദേശം ഇപ്രകാരമൊക്കെത്തന്നെ നീ അവളിൽ നിന്ന കേട്ടു കാണുമെന്നുള്ളതിന്ന തൎക്കമില്ലല്ലൊ. ആയിട പാപപരിഹാരത്തെക്കുറിച്ചു ഒരു പുസ്തകം കാശിയിൽവ ച്ച ഒരു സായ്പു ഇനിക്ക തന്നതിൽനിന്ന ക്രിസ്ത്യാനി മാൎഗ്ഗ ത്തെക്കുറിച്ചു ഒരു നല്ല അഭിപ്രായം ഇനിക്ക കിട്ടീട്ടുണ്ടായി രുന്നു. അതിനെക്കുറിച്ചു വളരെക്കാലം ഞാൻ ആലോചിച്ചുപ്പെ ട്ടിരുന്നു. അതു ഇപ്പോഴും എന്റെ പക്കലിരിപ്പുണ്ടു താനും എങ്കിലും അനേകം കാലത്തേക്ക എന്റെ മനസ്സിന്ന ഒരു സുഖവുമില്ലായിരുന്നു. ഞാൻ ആത്മാവിന്റെ ആശ്വാസ ത്തിന്ന വേണ്ടി പലെടത്തും തിരക്കി ഒന്നും കാണാതെ അ ലഞ്ഞുനടന്നു. ഒടുക്കം വയസ്സായി കണ്ണും പൊട്ടിയപ്പോൾ എങ്ങും പോകാതെ ഇല്ലത്തു തന്നെ ഞാൻ താമസിച്ചു പാ പപരിഹാരത്തെക്കുറിച്ചുള്ള ആ പുസ്തകത്തിൽ പറയുന്ന സംഗതികൾ എന്റെ മനസ്സിൽ മാറാതെനിന്നു അങ്ങി നെ നിന്റെ കുഞ്ഞുങ്ങളോടു സംസൎഗ്ഗം അന്വേഷിപ്പാൻ എന്റെ മനസ്സു എന്നെ ഉദ്യോഗിപ്പിച്ചു ക്രിസ്ത്യാനിവേദ ത്തിൽ അവൎക്കു നല്ലശീലമുണ്ടെന്നു ഞാൻ അറിഞ്ഞിരുന്നു. അവരോടു പ്രത്യേകം നിന്റെ മകൾ മറിയത്തിനോടു ഞാ ൻ പലപ്പോഴും വൎത്തമാനം പറഞ്ഞു. പിന്നെ മറിയം നീ അറിയുന്നതുപോലെ എപ്പോഴും എന്റെ വീട്ടിൽ വന്നു തു ടങ്ങി. അവളിൽനിന്ന ദൈവത്തെക്കുറിച്ചും വരും കാലത്തെ ക്കുറിച്ചും ഉള്ള കാൎയ്യങ്ങൾ ഞാൻ പഠിച്ചു. അവയിൽതന്നെ എന്റെ ആത്മാവു ഇപ്പോൾ ആശ്വസിക്കുന്നു. ദൈവം അവൾക്ക പ്രതിഫലം നല്കും. അവളും ഭൎത്താവും ഭാഗ്യമാ യിട്ടുതന്നെയല്ല ഉപകാരികളായിട്ടും ജീവിക്കട്ടെ."

വൃദ്ധൻ തന്റെ കഥയവസാനിപ്പിച്ചപ്പോൾ കോശികു ൎയ്യനും ഭാൎയ്യയും കുഡുംബമശേഷവും അയാളുടെ കസേരി ക്ക ചുറ്റും വന്നുകൂടി. പിന്നെ ചോദിച്ച ചോദ്യങ്ങളും ഉ ണ്ടായ സംഭാഷണവും നമുക്ക വൎണ്ണിപ്പാൻ പാടില്ല. അ വിടെ കൂടിയിരുന്നവരിൽ ആ പാദ്രിയച്ചനോളം സന്തോ ഷം മറ്റൊരുത്തൎക്കുമില്ലായിരുന്നു. വൃദ്ധനായ ബ്രാഹ്മണൻ സത്യവേദത്തിൽ അനുസരിച്ചതിൽവച്ചു അദ്ദേഹം നന്നാ ഇളകീട്ടു പൌലുസിനെ കയ്ക്കു പിടിച്ചു അയാളുടെ അടുക്കൽ കൊണ്ടുചെന്നു "എന്റെവൃദ്ധസ്നേഹിതാ ദൈവംതന്നെ ക്കു റിച്ചുതന്നെതന്നിരിക്കുന്ന അറിയിപ്പിൽ വിശ്വാസിയായ മ റ്റൊരുത്തൻ തേണ്ടെഇവൻ ഒരിക്കൽ രണ്ടുവിധത്തിൽ അ

ടിമക്കാരനായിതന്നു എന്നാൽ ഇപ്പഴൊ ക്രിസ്തുവിൽ സ്വാതന്ത്ര്യക്കാരനാകുന്ന ഞാൻ നിങ്ങൾ ഇരുവരുടെയും കൈകൾ കൂട്ടിപ്പിടിപ്പിക്കട്ടെ എന്തെന്നാൽ നാമെല്ലാവരും ക്രിസ്ത്യാനി സഹോദരന്മാരാകുന്നു'! എന്നു പറയുന്നതിനു ഒട്ടും മടിച്ചില്ല.

ബ്രാഹ്മണൻ.—"അവന്റെ കൈ കാണട്ടെ എന്തെന്നാൽ നാമെല്ലാവരും സഹോദരന്മാര തന്നെ, ദൈവം പക്ഷഭേദമുള്ളവനല്ല എന്നാലൊ സകല ജാതിയിലും തന്നെ ഭയപ്പെടുകയും നീതിയെ പ്രവൃത്തിക്കയും ചെയ്യുന്നവൻ അവനാൽ കയ്ക്കൊള്ളപ്പെട്ടവനാകുന്നു."

പാദ്രി, പൌലുസിന്റെ കയ്യു ബ്രാഹ്മണൻ പിടിച്ചുകൊണ്ടു നില്ക്കുമ്പോൾ "ക്രിസ്ത്യാനിമാൎഗ്ഗത്തിനു ചെയ്വാൻ കഴിയുന്നതു എന്തെന്നു നോക്കുവിൻ അതു സകലരേയും ക്രിസ്തുവിൽ ഒന്നാക്കുന്നു."—എന്നു പറഞ്ഞു അപ്പോൾ വൃദ്ധനായ പുലയനു തന്റെ നില്പിൽ വച്ചു മനോകമ്പം പിടിച്ചിട്ടു "ദൈവം സ്തുതിക്കപ്പെടട്ടേ" എന്നു മാത്രമെ പറവാൻ കഴിഞ്ഞുള്ളു. എങ്കിലും അല്പസമയം കൊണ്ടു അവൻ ധൈൎയ്യവാനായി താഴ്മയോടു കൂടെ വായ്ക്കൽ കൈ പൊത്തിക്കൊണ്ടു കോശികയ്യന്റെ മുമ്പിൽനിന്നു പറഞ്ഞു "ദൈവം ഞങ്ങളുടെ കൊച്ചുതമ്പുരാട്ടിയെ വാഴ്ത്തട്ടെ എന്തെന്നാൽ അവളിൽനിന്നായിരുന്നു ഞാനും ഒന്നാമതു നിത്യജീവന്റെ വചനങ്ങൾ പഠിച്ചതു."

ഇങ്ങിനെ വായനക്കാരാ നമ്മുടെ കഥയവസാനിക്കുന്നു. മറിയവും ഭൎത്താവും അന്യോന്യം നല്ലവണ്ണം ചേൎന്നവരായിരുന്നു. ഭാഗ്യമുള്ളവരും പരോപകാരികളുമായിട്ടു അവരൊന്നിച്ചു വളരെ നാൾ ജീവിച്ചിരിക്കയും ചെയ്തു. കോശികയ്യന്റെ ശീലത്തിൽ ഉണ്ടായ മാററം വൎദ്ധിച്ചുവരികയും അവനെ എല്ലാവരും സ്നേഹിക്കയും ചെയ്തു. വൃദ്ധനായ പൌലുസും പിന്നെയും വളരെ നാളു ജീവിച്ചിരുന്നു തന്റെ ജാതിക്കു ഗുണം ചെയ്തു. പാദ്രിയച്ചനു തന്റെ വേലയിൽ വൎദ്ധനവുണ്ടായി. വൃദ്ധനായ ബ്രാഹ്മണൻ ശേഷക്കാരിൽനിന്നു വളരെ പീഡകൾ സഹിക്കയും മറിയത്തിനു കൊടുപ്പാൻ നിശ്ചയിച്ചിരുന്ന തന്റെ വസ്തുവകകൾ എല്ലാം നഷ്ടമാകയും ചെയ്തതിന്റെ ശേഷം കോശികയ്യന്റെ വീട്ടിൽ കൂടെ പാൎത്തു. അല്പകാലം കഴിഞ്ഞു മറിയത്തിന്റെ മടിയിൽ തലയും വച്ചുകൊണ്ടു കിടന്നു വിശ്വാസത്തിൽ മരിക്കയും ചെയ്തു.